


അതാണ് ഇവൎക്ക്
സമ്പൂൎണ്ണാരോഗ്യം
നൽകി
ഞങ്ങളുടെ ജീവിതം
സന്തോഷ
സന്ദായകമാക്കിയത്.

**കേസരികുടീരം ലിമിറ്റഡ്, മദിരാശി.**

മലബാർ, കൊച്ചി, തിരുവിതാംകൂർ, തെക്കൻ കൎണ്ണാടകം
മുതലായ ദിക്കുകളിലേക്കു ഏജണ്ടുമാർ :—
കൊച്ചിൻ മെഡിക്കൽ സ്റ്റോർസ്, തൃശ്ശിവപേരൂർ.

## The Standard Furniture Co., Ltd.,

**KALLAI, MALABAR.**



**Manufacturers of**
**HOUSEHOLD**
**and**
**OFFICE FURNITURE**

*Branches :-*

MADRAS— 34/35 General Patters Road, Mount Road.
TRICHINOPOLY-Promenade Road, Cantt.
COIMBATORE— Avanasi Road.
BANGALORE— Kempegowda Road, Bangalore City.

## Contents




ഏതുതരം അച്ചടിപ്രവൃത്തികളും, ബുക്ക്
ബൈണ്ടിങ്ങും മിതമായ നിരക്കിൽ ഭംഗിയായും
വൃത്തിയായും കൃത്യസമയത്ത് ചെയ്തുകൊടുക്കും.

അധിക വിവരങ്ങൾക്ക് അന്വേഷിക്കുക:—

**എമ്പയർ പ്രസ്സ്,**

ബേങ്ക് റോഡ്,

കോഴിക്കോട്.

# മാപ്പിള റിവ്യൂ

പുസ്തകം 5. | 1945 ജൂലായി | ലക്കം 3.

# ഇസ്ലാംമതവും സാമുദായിക നിയമങ്ങളും

വി. അബ്ദുൽഖയ്യൂം

V

കച്ചവടം സാമുദായിക ജീവിതവുമായി കൂടുതൽ ബന്ധപ്പെട്ട ഒരു തൊഴിലാണ്. സാമുദായിക പുരോഗതിയിൽ അതിന്നു പ്രധാനമായ പങ്കുണ്ട്. അതിനാൽ ഇസ്ലാംമതം അക്കാര്യത്തിൽ ഉപകാരപ്രദമായ നിർദ്ദേശങ്ങളും നിബന്ധനകളും നൽകിയിട്ടുണ്ട്. അളവിലും തൂക്കത്തിലും കുറവു ചെയ്യുന്നതു കഠിനമായി വിരോധിച്ചിരിക്കുന്നു. തൂക്കിവാങ്ങുന്ന കട്ടികൊണ്ടുതന്നെ തൂക്കിക്കൊടുപ്പാനും അളന്നുവാങ്ങുന്ന പാത്രംകൊണ്ടുതന്നെ അളന്നുകൊടുപ്പാനും ആണ് അതു ഉപദേശിക്കുന്നത്. കെട്ടതും ഉപയോഗപ്രദമല്ലാത്തതുമായ സാധനങ്ങൾ വിക്രയം ചെയ്വാൻ പാടില്ല. വില്പനചെയ്യുന്ന വസ്തുക്കളുടെ ന്യൂനതകൾ മറച്ചുവെക്കാനും പാടില്ലാത്തതാണ്. ഉദാഹരണമായി ഉണക്കമില്ലാത്ത ധാന്യം ഉണക്കമുള്ളതുകൊണ്ടുമൂടി ഉണക്കധാന്യമെന്ന നിലയിൽ വില്പന ചെയ്യുക, വസ്ത്രങ്ങളുടെ കേടുള്ള ഭാഗം ഉള്ളിലാക്കി മടക്കി നല്ലതെന്ന നിലക്കു വില്ക്കുക എന്നിവയെല്ലാം കുററമാകുന്നു. വിക്രയവസ്തുവിന്നു അപ്രകാരം വല്ല ദോഷങ്ങളുമുണ്ടെങ്കിൽ അതു കോളുകാരന്നു കാണിച്ചുകൊടുക്കേണ്ടതാണ്. അങ്ങനെ ചെയ്തിട്ടില്ലാത്തപക്ഷം ആ ന്യൂനത കണ്ടെത്തിയ ഉടൻ ചരക്കു മടക്കിക്കൊടുത്തു പണം തിരിച്ചുവാങ്ങിപ്പാൻ കോളുകാരന്നു അവകാശമുണ്ട്. നേരെമറിച്ചു, ചരക്കിന്റെ ന്യൂനതകൾ മനസ്സിലാക്കിക്കൊണ്ട് ചെയ്യുന്ന കച്ചവടത്തിൽ കൊള്ളൽ കൊടുക്കൽ കഴിഞ്ഞാൽ പിന്നീടതു റദ്ദ്ചെയ്വാൻ നിർബ്ബന്ധിക്കുന്നതിന്നു അവന്ന് അവകാശമല്ല.

ഒരേ വസ്തുവിന്നു വിവിധതരത്തിൽ വില വാങ്ങിക്കുന്നതു വിരോധിക്കപ്പെട്ടിരിക്കുന്നു. വ്യാപാരിക്കു യുക്തമെന്നു തോന്നുന്ന വില നിശ്ചയിച്ചുകഴിഞ്ഞാൽ ഏതു കോളുകാരിൽനിന്നും അതേ വിലതന്നെയായിരിക്കണം വാങ്ങിക്കേണ്ടത്. എന്നാൽ ബന്ധുമിത്രങ്ങൾക്കോ ഗുരുശിഷ്യന്മാർക്കോ മററു വല്ലതരത്തിൽ സംബന്ധപ്പെട്ടവർക്കോ വിലയിൽ വല്ല വിട്ടുവീഴ്ചയും ചെയ്യുന്നതു ഇസ്ലാംമതം വിരോധിക്കുന്നുമില്ല. കോളുകാരന്റെ സാമർത്ഥ്യവും അസാമർത്ഥ്യവും കണക്കാക്കിയോ കഴിവും കഴിവില്ലായ്മയും കണക്കാക്കിയോ വില വ്യത്യാസം ചെയ്വാൻ പാടില്ലെന്നേയുള്ളു.

എന്തെങ്കിലും വസ്തു വിക്രയംചെയ്യുന്നതു് സാക്ഷികൾ മുഖാന്തരമോ രേഖാമൂലമോ വേണമെന്നു് ഇസ്ലാം ഉപദേശിക്കുന്നതു് അതുകൊണ്ട്, പിന്നീടുണ്ടായേക്കാവുന്ന പല തർക്കങ്ങളിൽ നിന്നും ക്രേതാവിന്നും വിക്രേതാവിന്നും രക്ഷ സിദ്ധിക്കുന്നതാണ്.

ഒരുവൻ ഏതെങ്കിലും സാധനം വാങ്ങിച്ചാൽ അതിനെ കൂലങ്കഷമായി പരിശോധിച്ചല്ലാതെ മററാർക്കും വിൽപ്പനചെയ്വാൻ പാടില്ല. അളന്നുനോക്കേണ്ട സാധനമാണെങ്കിൽ അളന്നുനോക്കുകയും തൂക്കിനോക്കേണ്ട സാധനമാണെങ്കിൽ അങ്ങിനെ ചെയ്യുകയും ചെയ്തശേഷമേ അതു അന്യന്നു കൈമാററം ചെയ്യാവു. അല്ലെങ്കിൽ, അളവിലോ തൂക്കത്തിലോ ഗുണത്തിലോ വല്ല വ്യത്യാസവും ഉണ്ടാവുകയാണെങ്കിൽ അതിന്റെ ഉത്തരവാദം മററവന്റെമേൽ പുരത്താൻ ഓരോ കക്ഷിയും ശ്രമിക്കുന്നതായിരിക്കും.

കച്ചവടത്തിൽ കളവായി മത്സരിക്കുന്നതും, ലേലവിൽപ്പനയിൽ കള്ളവിളിവിളിച്ചു ചരക്കിന്നു വിലകയററുന്നതും, കള്ളക്കോളുകാരെ നിർമ്മിച്ചു കൃത്രിമമായി വിലവർദ്ധിപ്പിക്കുന്നതും ഇസ്ലാംമതം വിരോധിച്ചിരിക്കുന്നു.

കമ്പോളങ്ങളിൽ വിൽപ്പന ചെയ്വാനായി കൊണ്ടുവരുന്ന ചരക്കുകൾ വഴിക്കുവെച്ചു വാങ്ങുന്നതും പാടില്ലാത്തതാണ്. ചരക്കുടമസ്ഥന്മാർ അവരുടെ വിൽപ്പനച്ചരക്കുകളോടു കൂടി കമ്പോളത്തിലെത്തിയശേഷമേ കോളുകാരന്നു അതു വിലപറഞ്ഞു വാങ്ങിക്കാൻ പാടുള്ളു. എന്തെന്നാൽ, മാർക്കററുനിലവാരം അറി

യുന്നതിനുമുമ്പു ഉടമസ്ഥന്റെ പക്കൽനിന്നു ചരക്കു വാങ്ങുകയാണെങ്കിൽ അതൊരു വഞ്ചനയായിത്തീരുന്നതാണ്.

അനിശ്ചിതമായ വസ്തുക്കൾ കച്ചവടം ചെയ്യുന്നതും ഇസ്ലാംമതം വിരോധിച്ചിട്ടുണ്ട്. ചരക്കുകൾ വാങ്ങുന്നതിനുമുമ്പായി കോളുകാരൻ നേരിട്ടോ അല്ലെങ്കിൽ അവന്റെ പ്രതിനിധിയോ അതു കാണുകയും തൃപ്തിപ്പെടുകയും വേണ്ടതാണ്. ഭാഗ്യയോഗ്യക്കച്ചവടങ്ങളും നിലവാരത്തിലുണ്ടാകാവുന്ന വ്യത്യാസത്തെ മാത്രം അടിസ്ഥാനപ്പെടുത്തി ചെയ്യുന്ന 'സട്ടാ' കച്ചവടവും ഇസ്ലാം അനുവദിച്ചിട്ടില്ല. ഇതെല്ലാം ചൂതുകളിയുടെ വ്യത്യസ്തരൂപങ്ങളാണ്. നേരായവ്യാപാരത്തിൽ ഉൾപ്പെടുന്നതുമല്ല.

സാമുദായിക ജീവിതത്തിൽ മറ്റൊരു പ്രധാനപ്പെട്ട സംഗതിയാണ് യോഗങ്ങളും സമ്മേളനങ്ങളും വിരുന്നുകളും. അതിനാൽ അതു സംബന്ധിച്ചുള്ള ഇസ്ലാമികോപദേശങ്ങളെപ്പററി പ്രതിപാദിക്കുന്നതു സന്ദർഭോചിതമായിരിക്കുന്നതാണ്.

വിരുന്നുകൾക്കോ വിവാഹാഘോഷങ്ങൾക്കോ മററു വല്ല യോഗങ്ങൾക്കോ ക്ഷണം വന്നാൽ അതു സ്വീകരിക്കേണ്ടതു മുസൽമാന്റെ കടമയാകുന്നു. അത്തരം യോഗങ്ങളിൽ ക്ഷണമനുസരിച്ച് പങ്കുചേരുന്നതു സാമുദായിക സൗഹാർദ്ദത്തെ വർദ്ധിപ്പിക്കുന്നതും കാരണംകൂടാതെ അതിന് ഉപേക്ഷവരുത്തുകയാണെങ്കിൽ സൗഹാർദ്ദബന്ധത്തിന്നു അതു ഹാനികരമായിരിക്കുന്നതുമാണ്. എന്നാൽ അത്തരം യോഗങ്ങളിൽ ക്ഷണിക്കപ്പെടാതെ ആരും പങ്കുചേരരുത്. ഒരു അതിഥിക്കു ക്ഷണിക്കപ്പെടാത്ത മറ്റൊരാളെ തന്നോടുകൂടി കൂട്ടേണ്ടിവന്നാൽ അങ്ങനെ ചെയ്യുന്നതിനുമുമ്പായി ആതിഥേയന്റെ സമ്മതം വാങ്ങേണ്ടതാകുന്നു. അതിഥികൾ കൃത്യസമയത്തിന്നു മുമ്പായി ചെന്നുചേർന്ന് ആതിഥേയന്നു ക്ലേശമുണ്ടാക്കാൻ പാടുള്ളതല്ല. വിരുന്നുയോഗങ്ങളിൽ പങ്കുചേരുന്നവർ ശുചിത്വ കാര്യത്തിൽ പ്രത്യേകം ശ്രദ്ധചെലുത്തേണ്ടതാണ്. ഭക്ഷണം കഴിക്കുന്നതിന്നു മുമ്പായി കൈ കഴുകുന്നത് ആവശ്യമാണ്. ഒരു വെറിയനെപ്പോലെ ആഹാരം കഴിക്കരുത്. അവനവന്റെ മുമ്പിൽനിന്നേ പദാർത്ഥങ്ങൾ എടുക്കാവൂ. പദാർത്ഥങ്ങളെ സദസ്സിൽ വെച്ചു കുററംപറകയോ മുഖസ്തുതി ആകുന്ന നിലയിൽ വാഴ്ത്തുകയോ ചെയ്യുന്നതു ഇസ്ലാംമതം വിരോധിച്ചിരിക്കുന്നു. ഭോജനം കഴിഞ്ഞാൽ എല്ലാവരും കൈകളും മുഖവും കഴുകുകയും ആതിഥേയനെ ആശീർവദിക്കുകയും ചെയ്യേണ്ടതാണ്. ആതിഥേയൻ ആവശ്യപ്പെട്ടെങ്കിലല്ലാതെ അതിഥികൾ പിന്നീടവിടെ താമസിക്കാൻ പാടുള്ളതല്ല.

യോഗങ്ങളിൽ പങ്കുചേരുന്നവർ മററുള്ളവരുടെ വികാരങ്ങളെപ്പററി പ്രത്യേകം ശ്രദ്ധിക്കേണമെന്നു ഇസ്ലാംമതം ഉപദേശിക്കുന്നു. യോഗങ്ങൾക്കു പോകുന്നതിന്നുമുമ്പ് കുളിക്കുക, ശുചിയായ വസ്ത്രങ്ങൾ ധരിക്കുക, നിവൃത്തിയുണ്ടെങ്കിൽ സുഗന്ധദ്രവ്യങ്ങളുപയോഗിക്കുക, അന്യർക്കു അരോചകമായിരിക്കാവുന്ന ഉള്ളി മുതലായ വസ്തുക്കൾ തിന്നു ദുർഗ്ഗന്ധമുണ്ടാക്കാതിരിക്കുക എന്നിവയെല്ലാം ഇസ്ലാം മതത്തിന്റെ കല്പനകളാകുന്നു.

യോഗസ്ഥലത്തു ചെന്നാൽ ജനങ്ങൾ അധികം തിങ്ങിയിരിക്കാൻ പാടില്ല, പകർച്ചവ്യാധികളുള്ള ആളുകൾ പൊതുയോഗങ്ങളിൽ പങ്കുചേരുന്നതു വിരോധിക്കപ്പെട്ടതാണ്. ഒരു പ്രാവശ്യം കുഷ്ഠം പിടിച്ച ഒരാൾ കഅബ പ്രദക്ഷിണം ചെയ്യുന്നതിനായി പോകുന്നതു കണ്ടിട്ടു ഖലീഫ ഉമർ അദ്ദേഹത്തെ തടയുകയും അദ്ദേഹത്തോടു വീട്ടിനകത്തിരുന്നു ആരാധനം നടത്തിയാൽ മതിയെന്ന് ഉപദേശിക്കുകയും ചെയ്തതായി രേഖപ്പെടുത്തിയിട്ടുണ്ട്.

ആരെങ്കിലും പ്രസംഗിക്കാനായി എഴുന്നേററാൽ എല്ലാവരും അദ്ദേഹത്തിന്റെ നേർക്കു ശ്രദ്ധചെലുത്തേണ്ടതാണ്. എത്രതന്നെ അഭിപ്രായവ്യത്യാസമുണ്ടായിരുന്നാലും ഇടയ്ക്കു കയറിപ്പറഞ്ഞു ശല്യമുണ്ടാക്കുന്നതു വിരോധിച്ചിരിക്കുന്നു. പ്രസംഗകൻ സാവധാനമായും അന്തസ്സോടുകൂടിയും സംസാരിക്കേണ്ടതാണ്. എല്ലാവരും താന്താങ്ങളുടെ ഊഴം വരുന്നതുവരെ കാത്തിരിക്കണം. പ്രസംഗകർത്താക്കൾ യോഗാദ്ധ്യക്ഷനെയാണ് സംബോധന ചെയ്യേണ്ടത്.

അദ്ധ്യക്ഷന്റെ സമ്മതംകൂടാതെ യോഗസ്ഥലത്തുനിന്നു ആരും പുറത്തുപോകുവാൻ പാടില്ല. തല്ക്കാലികമായി എഴുന്നേററുപോകുന്നവരുടെ ഇരിപ്പിടം മററുള്ളവർ കൈയേറുന്നതു വിരോധിച്ചിരിക്കുന്നു. അടുത്തിരിക്കാൻ ഇഷ്ടപ്പെടുന്ന രണ്ടാളുടെ മദ്ധ്യത്തിൽ മറെറാരാൾ കടന്നിരിക്കുന്നതും വിരോധിക്കപ്പെട്ടതാണ്. സദസ്സുകളിലായിരിക്കുമ്പോൾ അന്യരുടെ നേർക്കു കാലുനീട്ടുന്നതു നിഷിദ്ധമാണ്. മൂന്നാളുകൾ കൂടിയിരിക്കുന്നേടത്തു രണ്ടാൾ സ്വകാര്യം പറയുന്നതും ഇസ്ലാംമതം വിരോധിച്ചിരിക്കുന്നു. അങ്ങനെ ചെയ്യുകയാണെങ്കിൽ തന്നെപ്പററിയാണു അവർ പറയുന്നതെന്നു മൂന്നാമന്നു സംശയംതോന്നാൻ ഇടയുണ്ടല്ലോ.

---

# ശ്രദ്ധ

ഒ. എം. നമ്പ്യാർ

ആധുനിക വിദ്യാഭ്യാസപദ്ധതിയിൽ അദ്ധ്യേതാക്കൾ, അദ്ധ്യാപകന്മാർ, പാഠ്യവിഷയങ്ങൾ, പഠനപരിസരങ്ങൾ എന്നീ നാലു ഘടകങ്ങളാണല്ലോ പ്രാധാന്യമർഹിക്കുന്നതു്. എന്നാൽ ആദ്യത്തെ മററു മൂന്നെണ്ണത്തിനേക്കാളും പ്രാധാന്യമർഹിക്കുന്നതാണെന്നുള്ള വിദ്യാഭ്യാസധുരന്ധരന്മാരുടെ ഏകകണ്ഠമായ അഭിപ്രായത്തെ അടിസ്ഥാനപ്പെടുത്തിത്തന്നെയാണ് 'മനശ്ശാസ്ത്ര'വിഷയത്തിൽ പാശ്ചാത്യരുടെ ഇടയിൽ പുരോഗമനോന്മുഖങ്ങളായ വളർച്ച നാൾക്കുനാൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതു. പാശ്ചാത്യവിദ്യാഭ്യാസരീതിയെ അനുകരിക്കുന്ന നമുക്കും അദ്ധ്യയനം സുഗമവും ഫലപ്രദവുമായിത്തീരണമെങ്കിൽ ആ വിഷയത്തിൽ സാമാന്യമായ ഒരു ജ്ഞാനമെങ്കിലും കൂടിയേ കഴിയൂ. "കുട്ടികൾക്കു ശ്രദ്ധയില്ല" എന്നു സാധാരണമായി അദ്ധ്യാപകന്മാർ ആവലാതിപ്പെടുന്നത് നാം കേട്ടിട്ടുണ്ട്. ഈ ഒരു ആവലാതി കുട്ടികളുടെ ശ്രദ്ധയില്ലായ്മയെയല്ല കുറിക്കുന്നതു്, പ്രത്യുത, അദ്ധ്യാപകന്മാർക്കു കുട്ടികളെക്കൊണ്ടു ശ്രദ്ധിപ്പിക്കുവാനുള്ള അപ്രാപ്തിയെയാണ്. ഒരദ്ധ്യാപകന്റെ പ്രവൃത്തിയിൽ ഏററവും പ്രധാനമായ ഒരു പ്രശ്നം തന്റെ വിദ്യാർത്ഥികളിൽ 'ശ്രദ്ധ'യെങ്ങിനെ ഉളവാക്കാം എന്നുള്ളതാണ്. അതിനാൽ മനശ്ശാസ്ത്രത്തെ അവലംബിച്ചു, 'ശ്രദ്ധ'യെന്താണെന്നും അതു എന്തിനെ ആശ്രയിച്ചിരിക്കുന്നുവെന്നും മററും ഒരു വിഹഗവീക്ഷണം നടത്തുകയാണ് ഈ ലേഖനംകൊണ്ടുദ്ദേശിക്കുന്നതു്.

ബാഹ്യലോകത്തിൽനിന്നു നമ്മിൽ പതിയുന്ന നിഃസംഖ്യങ്ങളായനിരവധി പ്രേരകങ്ങളിൽ(Stimulii) ഒന്നിനെമാത്രം ബോധാവസ്ഥയിൽ കേന്ദ്രീകരിക്കുന്നതിനെയാണ് 'ശ്രദ്ധ' അഥവാ 'അവധാനം' എന്നു പറയുന്നത്. ഈ ഒരൊററ പ്രേരകമാകട്ടെ മററെല്ലാററിനേക്കാളും രസകരമായിരിക്കും. അതിനാൽ രസവും (Interest) ശ്രദ്ധയും ഒരു നാണയത്തിന്റെ ഇരുവശങ്ങളെന്നപോലെ അഭേദ്യമായ ബന്ധത്തിൽ സ്ഥിതിചെയ്യുന്നുവെന്നു വ്യക്തമത്രെ. 'രസ'മുണ്ടെങ്കിൽ അതിൽ ശ്രദ്ധയും, ശ്രദ്ധയുണ്ടെങ്കിൽ അതിനുള്ളിൽ രസവും ഉണ്ടായിരിക്കും. എന്നാൽ രസം ഒരുവന്റെ 'വാസന' (Instinct)യുമായി ബന്ധപ്പെട്ടിരിക്കുന്നു. 'വാസന'യെന്നതു നമ്മുടെ നൈസർഗ്ഗികരസമാണെന്നു മനശ്ശാസ്ത്രവിദഗ്ദ്ധന്മാർ സമർത്ഥിച്ചു കഴിഞ്ഞിരിക്കുന്നു. ഏററവും രസമുള്ള സംഗതികൾ അന്തരത്തിലുള്ള നമ്മുടെ വാസനകളെ ഉത്തേജിപ്പിക്കുകയും, ആ വഴിക്കു നാം, അത്തരം സംഗതികളെപ്പററി ശ്രദ്ധിക്കുകയുംചെയ്യുന്നു. അങ്ങിനെ രസത്തെ ആസ്പദിച്ചു്, അഥവാ വാസനയാൽ പ്രേരിതരായി യാതൊരു യത്നവും കൂടാതെ ശ്രദ്ധിക്കുന്നതിനെയാണ് "അനിച്ഛാപൂർവ്വകശ്രദ്ധ"(Involentary attention) എന്നു പറയുന്നത്. ഭയങ്കര ശബ്ദങ്ങൾ, ഭയനീയ കാഴ്ചകൾ, കടുംപ്രകാശങ്ങൾ, മധുരഗാനങ്ങൾ മുതലായവ ഇത്തരം ശ്രദ്ധക്കു ഉദാഹരണങ്ങളാണ്.

ആദ്യഘട്ടത്തിൽ യാതൊരു രസവും ഇല്ലെങ്കിലും യത്നംചെയ്തു്, അതേവിഷയത്തിൽ ശ്രദ്ധിച്ചു്, ക്രമേണ അതിൽ രസം ജനിപ്പിച്ചു്, അനിച്ഛാപൂർവ്വമായിശ്രദ്ധിക്കുന്നതിനെയാണ്, "പരിണമിതേച്ഛാശ്രദ്ധ" (Secondary passive attention) എന്നു പറയുന്നത്. ഇവിടെ "വിജ്ഞാനം രസത്തെ ഉല്പാദിപ്പിക്കുന്നു" എന്ന പണ്ഡിതമതവും യുക്തിപൂർവ്വം ഘടിപ്പിക്കാവുന്നതാണ്. വൻകിടശാസ്ത്രങ്ങളുടെ പഠനം ഇത്തരത്തിൽ പെട്ടതാണ്.

ശ്രദ്ധക്കുവേണ്ടിവരുന്ന യത്നത്തെക്കുറിച്ചു നമുക്കു ബോധമുണ്ടാവുകയും രസരഹിതമായതിനാൽ വളരെ യത്നിച്ചു ശ്രദ്ധിക്കേണ്ടിവരികയും ചെയ്യുന്ന ഘട്ടങ്ങൾ നമ്മുടെ പ്രായോഗികജീവിതത്തിൽ അപൂർവ്വമല്ല. ഈ തരത്തിലുള്ള ശ്രദ്ധയെ ഇച്ഛാപൂർവ്വകശ്രദ്ധ(Voluntary attention) എന്നു സംബോധനംചെയ്യാം. യാതൊരു രസവും ഇല്ലാത്ത ഒരു വിഷയത്തിൽ വളരെപണിപ്പെട്ടു ഒരു വിദ്യാർത്ഥി ശ്രദ്ധിക്കുന്നതും, ജോലിത്തിരക്കുള്ള ഉദ്യോഗസ്ഥന്മാർ, സല്ക്കാരവേളകളിൽ ഉണ്ടാകുന്ന വിനോദസംഭാഷണങ്ങളിൽനിന്നു വിരമിച്ചു തങ്ങളുടെ ദിനകൃത്യങ്ങളിൽ ഏർപ്പെടുന്നതും ഈ മൂന്നാമത്തെ തരത്തിനു മകുടോദാഹരണങ്ങളാണ്. ഈ നിലക്ക് ഒന്നാമത്തേതിലും, രണ്ടാമത്തേതിലും, 'രസം' ശ്രദ്ധയുടെ നിദാനമായിരിക്കുമ്പോൾ, മൂന്നാമത്തേതിൽ രസത്തിന്റെ കണികപോലും കാണാതെയിരിക്കുന്നു. എന്നാൽ സൂക്ഷ്മമായി അപഗ്രഥിച്ചു നോക്കുമ്പോൾ ഒരു പരോക്ഷമായ രസം ഇച്ഛാപൂർവ്വകശ്രദ്ധയിലും കാണാവുന്നതാണ്. വിദ്യാർത്ഥിയുടെ ശ്രദ്ധ ഇതിനു ഉദാഹരണമാകുന്നു. ഇഷ്ടമില്ലാത്ത വിഷയത്തിൽ വളരെ യത്നിച്ചു ശ്രദ്ധിക്കുന്ന ഒരു വിദ്യാർത്ഥിക്ക് ഒടുവിൽ അവന്റെ പരീക്ഷയിൽ പാസ്സാകേണമെന്നോ, അവന്റെ ജീവിതചര്യ ആ വിഷയത്തിലുള്ള പരിജ്ഞാന

ത്തെ ആശ്രയിച്ചിരിക്കുന്നവെന്നതോ, അഥവാ, അതിൽ ശ്രദ്ധിക്കാതിരുന്നാൽ പരാജയം നേരിട്ടു തന്റെ സ്വാഭിമാനത്തിന്നു ക്ഷതംതട്ടുമെന്നോ ആയ ഒരു താല്പര്യം അവന്റെ ശ്രദ്ധയിൽ ലീനമായികിടക്കുന്നുണ്ടാവും. ഇപ്രകാരം നോക്കുമ്പോൾ ഇച്ഛാപൂർവ്വക ശ്രദ്ധക്കു നിദാനമായിരിക്കുന്ന രസം വിദൂരവും, അനിച്ഛാപൂർവ്വക ശ്രദ്ധക്കു വിഷയമായ രസം താല്ക്കാലികവുമാണെന്നു മനസ്സിലാക്കാം.

മേൽപ്രസ്താവിച്ചതിൽനിന്നു നമുക്കു ഇത്രമാത്രം സംഗ്രഹിക്കാം. ബോധാവസ്ഥയുടെ കേന്ദ്രീകരണമാണ് ശ്രദ്ധ. രസം സ്ഥായിയായതോ, ലീനമായതോ കിടക്കുന്ന പ്രേരകങ്ങൾ സ്വീകാര്യമായും, അല്ലാത്തവ തിരസ്കാര്യമായും തീരുന്നു. ഈ മൌലികതത്വങ്ങളെയാണ് അദ്ധ്യാപകൻ വിവേകപൂർവ്വം തന്റെ ക്ലാസ്സുമുറികളിൽ ഉപയോഗപ്പെടുത്തേണ്ടതു്. ഈ വിഷയത്തിൽ താഴെ ചേർക്കുന്ന സംഗതികൂടി അദ്ദേഹത്തിന്നു സഹായമായിത്തീരും.

ശിശുക്കളുടെ ശ്രദ്ധ മിക്കവാറും അനിച്ഛാപൂർവ്വകമായിരിക്കുന്നതിനാൽ, അവർക്കുവേണ്ടി തിരഞ്ഞെടുക്കുന്ന വിഷയങ്ങളും, പരിതസ്ഥിതികളും, സർവ്വോപരി അവരുടെ ക്ലാസ്സുകളിൽ കൈക്കൊള്ളുന്ന അദ്ധ്യയനരീതിയും, ഉപകരണങ്ങളും രസോല്പാദനാത്മകങ്ങളും അവരുടെ വാസനകളെ സ്പർശിക്കുന്നവയുമായിരിക്കേണ്ടതാണ്. ചെറിയ കുട്ടികൾക്കു മുതിർന്നവരെപ്പോലെ അധികസമയം ഒരേ വിഷയത്തിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കുവാൻ കഴിയുകയില്ല എന്ന സംഗതി പാഠപരിപാടി (Time Table) നിർമ്മിക്കുന്നതിൽ അദ്ധ്യാപകൻ മനസ്സിലാക്കേണ്ടതാണ്. കുട്ടികളുടെ ആരോഗ്യം, ബഹളമില്ലായ്മ, ഇരിപ്പ്, ഇവയും ശ്രദ്ധയെ മാറ്റും. മുതിർന്നവരുടെ ശ്രദ്ധയാവട്ടെ അധികവും ഇച്ഛാപൂർവ്വകമായതിനാൽ ഉയർന്ന ക്ലാസ്സിലെ അദ്ധ്യാപകൻ വ്യത്യസ്തരീതികൾ സ്വീകരിക്കേണ്ടതാണ്. ബാലവിദ്യകൾപോലെ അമ്പരപ്പിക്കുന്ന അദ്ധ്യാപനരീതി ഇവിടെ യോജിച്ചതല്ല. അധികവും, വിഷയത്തിന്റെ കാര്യഭാഗത്തെ സ്പർശിച്ച രസം ഉളവാക്കിയും അതിൽ വിജയം നേടിയാലുള്ള ഫലത്തെ ഓർമ്മിപ്പിച്ചും, സ്വാഭിമാനത്തെ തട്ടിയുണർത്തിയും മാത്രം പാഠങ്ങൾ തുടരേണ്ടതാണ്.

ശ്രദ്ധയെ ഉല്പാദിപ്പിക്കുവാനുള്ള ചില സൂചനകളോടുകൂടി ഈ ഉപന്യാസം ഉപസംഹരിക്കാം. തീരെ പഴയതും, തീരെ പുതിയതും ആയ സംഗതികൾ ശ്രദ്ധയെ ഉളവാക്കുകയില്ല. അതിനാൽ പുതിയതിനെ പഴയതിനോടു കൂട്ടിയിണക്കുവാൻ അദ്ധ്യാപകൻ പരിശ്രമിക്കേണ്ടതാണ്. പാഠ്യവിഷയത്തിലും, പഠനരീതിയിലും കൂടക്കൂടെയുള്ള 'മാറ്റ'മാണ് ശ്രദ്ധയെ ഉളവാക്കുന്ന മറ്റൊരു സംഗതി. അതുപോലെ സംഗതികളുടെ "ആവർത്തന"വും പ്രേരകത്തിന്റെ വ്യാപ്തി, വലിപ്പം, സ്പഷ്ടത എന്നിവയും ശ്രദ്ധക്കു സഹായകങ്ങളായിത്തീരുന്നു. ഈ സംഗതികളെ ആധാരമാക്കി അദ്ധ്യാപകൻ പ്രവർത്തിക്കുന്നതായാൽ തനിക്കും പ്രായേണ തന്റെ അദ്ധ്യേതാക്കൾക്കും തങ്ങളുടെ ജോലികൾ ആയാസമുള്ളതായി തോന്നുകയില്ല.

---

Visit 'BADSHASTORES' Calicut.

THE BEST SHOPPING CENTRE ON WEST COAST

For almost anything & everything up-to-date in PIECE GOODS and FANCY ARTICLES.

Prices Defy competition.

കോഴിക്കോട്

'ബാദ്ഷാസ്റ്റോർസ്സിൽ'

എല്ലാതരം തുണിച്ചരക്കുകളും മററു സാധനങ്ങളും വളരെ ആദായത്തിൽ കിട്ടുന്നതാണ്.

S. H. BADSH SAHEB & CO.,
HUZUR ROAD,
CALICUT.

# ക്ലാക്കിൻ്റെ രാജി

പി. എ. മുഹമ്മദ്കോയ

സായങ്കാലം. ആ ആപ്പീസ്മുറിയിലെ ഘടികാരം മണി അഞ്ചായെന്നറിയിച്ചു. റഷീദ് കണക്കുപുസ്തകത്തിൽനിന്നു തലയുയർത്തിയിട്ടു മൂർദ്ധാവിൽ ഒന്നു ചൊറിഞ്ഞു. വീണ്ടും പുസ്തകത്തിൽനോക്കി. വീണ്ടും തലചൊറിഞ്ഞു. എന്തോ തെറ്റുപറ്റിക്കാണും. പേനയുടെ മിനപ്പേറിയ അഗ്രംകൊണ്ടു ചെവിക്കുറ്റിയിൽ ഒന്നു മാന്തിയശേഷം പിന്നെയും എഴുതുകയായി. ഏതാനും മിനുട്ടുകൾകൂടി അവൻ്റെ തൂലിക ആ കണക്കുപുസ്തകത്തിൽ ഒരു സഞ്ചാരം നടത്തി. അവൻ എഴുത്തു നിറുത്തി പുസ്തകമടച്ചു. കസാലയിൽ ഞെളിഞ്ഞിരുന്നശേഷം കൈകൾരണ്ടും ഉയർത്തിയിട്ടു ആവിയിട്ടു.

"ക്രേ, കീ, ക്രൂ" റഷീദ് തല ചരിച്ചു ജനാലയിലൂടെ പുറത്തേക്കുനോക്കി. ഇടവഴിയിൽ നില്ക്കുന്ന ഒരു തത്തക്കച്ചവടക്കാരൻ്റെ കൂട്ടിലിരിക്കുന്ന തത്ത ചിലക്കുകയാണ്. "ടക് ടക് ടക്" ആ തത്ത കൂട്ടിൻ്റെ ഇരിമ്പഴികളിൽ കൊത്തിക്കൊണ്ടിരുന്നു.

സാധു ജീവി! സ്വാതന്ത്ര്യവും തേടി പാഴ്വേല നടത്തുകയാണ്! സ്വാതന്ത്ര്യാഭിലാഷത്തിൻ്റെ അടങ്ങാത്ത ആളൽ! അവൻ കൊടുക്കുന്ന വിശിഷ്ടഭോജ്യങ്ങൾക്കും സുരക്ഷിതമായ ആ കൂട്ടിനും കെല്പില്ല ആ നിസ്സാരജീവിയുടെ സ്വാതന്ത്ര്യവാഞ്ഛയെ ഒതുക്കാൻ. അതിനു പറന്നുപോകണം. മതിവരുവോളം പാറണം. വനാന്തരങ്ങളിലെ വൃക്ഷശാഖകളിലുണ്ട് അതിൻ്റെ കൂട്ടുകാർ. അവരോടൊത്തിരുന്നു പാടണം. മരക്കൊമ്പുകളിൽ സ്വഛന്ദം തത്തിക്കളിക്കണം. സുഗന്ധപുഷ്പങ്ങളെ തലോടി വരുന്ന കുളിർക്കാറ്റിൽ ചിറകടിയ്ക്കണം. വസന്തത്തിൻ്റെ മഹോത്സവത്തിൽ പങ്കുചേരണം. ആ സ്വാതന്ത്ര്യമെവിടെ! സങ്കുചിതമായ ഈ കൂടെവിടെ! എന്തൊരന്തരം! സ്വാതന്ത്ര്യത്തിനു മുമ്പിലുള്ള വിലങ്ങുകളാ ആ കമ്പികളാണു. ആ ജീവി അവയെ പഴിച്ചുകൊണ്ടിരിക്കുന്നു. ആ കമ്പികളിൽ തത്ത കൊത്തുന്ന ഓരോ കൊത്തും ഓരോ പ്രതിഷേധമാണ്; സ്വാതന്ത്ര്യാഭിലാഷത്തിൻ്റെ ഓരോ ബഹിർസ്ഫുരണമാണ്!

തത്തക്കച്ചവടക്കാരൻ നടന്നുപോയി.

തത്തയുടെ ശബ്ദം റഷീദിൻ്റെ മനസ്സിൽ ചില ചിന്താതരംഗങ്ങളും ഇളക്കിവിട്ടു. അയാൾക്കു ലജ്ജ തോന്നി. എന്തുകൊണ്ടോ!

റഷീദിൻ്റെ മനസ്സ് ഭൂതകാലജീവിതത്തിലേക്കു മിന്നൽപിണരിൻ്റെ വേഗത്തിൽ പറന്നെത്തി. ജീവിതത്തിലെ ഓരോ ഏടുകളും അവൻ നിവർത്തിനോക്കുകയാണ്. ഹാ! വിദ്യാർത്ഥിജീവിതം! എത്ര ആനന്ദകരമായിരുന്നു അതു! എന്തെല്ലാം ആശകളും അന്നവൻ്റെ ഹൃദയാരാമത്തിൽ മൊട്ടിട്ടു നിന്നിരുന്നു. അതും ഏതെല്ലാം പ്രതീക്ഷകളുടെ ശീതളഛായയിൽ! മനം കുളുപ്പിക്കുന്ന എത്രയെത്ര മധുരസ്മരണകളും ആ ജീവിതത്തോടു ഒട്ടിച്ചേർന്നിരിക്കുന്നു! ചിന്തകളുടെ പുകച്ചിലില്ലാത്ത, ഉത്തരവാദത്തിൻ്റെ സമ്മർദ്ദമില്ലാത്ത, ജീവിതത്തെ വരിഞ്ഞുകെട്ടുന്ന ബന്ധങ്ങളില്ലാത്ത ആ ജീവിതം—അതിനിമടങ്ങിവരികയില്ല. ജീവിതത്തിൽ ഒരാളെ ഒരിക്കൽ മാത്രം തഴുകുന്ന ഒരു സുവർണ്ണകാലമാണതു്!

വിദ്യാർത്ഥിയായിരിക്കുമ്പോഴും അവനു ലഭിച്ച ബഹുമതികളും; അഭിനന്ദനങ്ങളും; പ്രോത്സാഹനങ്ങളും! അവൻ ആദ്യമായി രചിച്ച കവിത സ്കൂൾ ഹെഡ്മാസ്റ്ററുടെ പ്രശംസയ്ക്കുപാത്രമായതും സ്കൂൾ സാഹിത്യസമാജത്തിൽവെച്ചു അദ്ദേഹം അവനെ വാഴ്ത്തി പ്രസംഗിച്ചതുമായ സുദിനങ്ങൾ ഇന്നെവിടെ? ആ കവിത 'ജന്മഭൂമി' പത്രം പ്രസിദ്ധപ്പെടുത്തിയതും അവനെ അഭിനന്ദിച്ചുകൊണ്ടു അതിൻ്റെ പത്രാധിപർ ഒരു കുറിപ്പെഴുതിയതും ഇന്നലെ സംഭവിച്ചപോലെ ഇരിക്കുന്നു. പ്രബന്ധമത്സരത്തിൽ ഒന്നാം സമ്മാനമായ മെഡൽ സ്കൂൾ വാർഷികദിനത്തിൽ സമ്മേളനാദ്ധ്യക്ഷൻ അവൻ്റെ മാറിടത്തിൽ കുത്തിക്കൊടുക്കുന്നതും അവൻ്റെ കണ്ണിലുദിക്കുന്നു. അവൻ്റെ സാഹിത്യ പരിശ്രമങ്ങൾക്കു അന്നു സ്കൂളിലും പുറത്തും ലഭിച്ച സ്വീകാരവും അവനെഴുതിയ പദ്യം സ്കൂളിലെ കുട്ടികൾ ആഹ്ലാദപൂർവ്വം പാടിക്കൊണ്ടിരുന്നതുമോർക്കുമ്പോൾ അവൻ്റെ ഹൃദയത്തിൽ ഇപ്പോഴും അഭിമാനം വഴിഞ്ഞൊഴുകുന്നു. അവൻ ഓർക്കുകയാണ്: "എന്തൊരു പരിണാമം! അന്നു സാഹിത്യനിർമ്മാണം ചെയ്തിരുന്ന തൂലിക ഇന്നു ക. ണ. പ. എഴുതിക്കൂട്ടുന്നു. എന്തു ചെയ്യാം. എത്രയെത്ര വാസനകൾ ഓരോ സങ്കുചിതത്വത്തിൽ കിടന്നു ശ്വാസംമുട്ടുന്നുണ്ടാവും. 'ആട്ടുന്നവനെ പിടിച്ചു നെയ്യാനാക്കുക'-അതു് ഈ സമുദായഘടനയിലെ അലംഘനീയമായ നിയമമാണ്. സാഹി

ത്യകാരൻ കണക്കെഴുതണം; ചിത്രകാരൻ വെറും സൈൻ ബോർഡുകൾ എഴുതണം; ശാസ്ത്രജ്ഞൻ കേവലം ഒരു ഡ്രൈവറാവണം; ഇങ്ങിനെ പോകുന്നു വൈചിത്ര്യങ്ങൾ!''

റഷീദിന്റെ കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി. നിർജ്ജീവമായ ആ കണക്കുപുസ്തകത്തെ അവൻ അവജ്ഞയോടെ നോക്കിക്കൊണ്ടിരിക്കുകയാണ്.

റഷീദ് വിദ്യാർത്ഥിജീവിതം വിട്ടിട്ട് വർഷം രണ്ടായി. സ്കൂൾഫൈനൽ പരീക്ഷയിൽ പ്രശസ്തമായ വിജയം നേടിയിട്ടുണ്ട്. വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ ഒരു സാഹിത്യകാരനെന്നഖ്യാതി സ്കൂളിന്റെ ഭിത്തികൾക്കപ്പുറമേപോലും അവൻ ആർജ്ജിച്ചിട്ടുണ്ട്. അവന്റെ ലേഖനങ്ങളും കവിതകളും അന്നേ പത്രപംക്തികളെ അലങ്കരിച്ചിരുന്നു. "ഉജ്ജ്വലനായ ഒരു ഭാവിസാഹിത്യകാരനെ ഞാൻ ഈ ബാലനിൽ ദർശിക്കുന്നു"—സ്കൂൾ വാർഷികത്തിൽ ആദ്ധ്യക്ഷ്യംവഹിച്ച മഹാകവി '—' യുടെ വാക്കുകളാണിവ.

അവന് ഒരമ്മയുണ്ട്; ഒരനുജനും. പൈതൃകമായി ലഭിച്ച വീട്ടിലാണ് അവനും അമ്മയും പാർക്കുന്നത്. ബാപ്പ മരിച്ചപ്പോൾ അവകാശമായി കിട്ടിയ ഒരു ചെറുപറമ്പുണ്ട്. അതിൽനിന്നു കിട്ടുന്ന നാളികേരം വിററാൽ വീട്ടുചെലവുകൾ ഒരുവിധത്തിൽ നിർവ്വഹിക്കാം.

എങ്കിലും വിദ്യാലയംവിട്ടാൽ അവനൊരു ജോലിവേണ്ടേ? സർക്കാരുദ്യോഗമൊന്നും കിട്ടിയില്ല. ഹരജികൾ അയക്കാഞ്ഞിട്ടല്ല. അവന്റെ സാഹിത്യവും മററും സർക്കാറിന്നു പിടിച്ചില്ലെന്നാവാം. എന്തോ!

ഗത്യന്തരമില്ലാഞ്ഞിട്ടാണ് അവൻ അസ്സൻ മുതലാളിയുടെ മരപ്പാണ്ടികശാലയിൽ ക്ലാർക്കായത്. ഇരുപതു രൂപാ ശമ്പളമുണ്ട്. പോരെ?

ക്ലാർക്കിന്റെ ഉദ്യോഗം അവന്റെ ജീവിതത്തിലെ ഒരു വഴിപിരിച്ചിലാണ്. സാഹിത്യപരിശ്രമങ്ങളും അവനോടു വിടചോദിച്ചു പിരിഞ്ഞു. വായനാശീലം എങ്ങോ പോയൊളിച്ചു. ഇന്ന് അവനെഴുതാറുണ്ട്. പക്ഷെ ഒരു വ്യത്യാസം; കണക്കുപുസ്തകത്തിലാണ്. അവൻ എഴുതുമ്പോൾ വലിയൊരു സഹൃദയ


*Use* "CROWN BRAND" TILES

Managing Proprietor:—
P. K. NAIR.

REGD

Tele { gram: NAIR, FEROKE
Phone: 70, Calicut.



TRADE MARK

Estd. 1920.

Sales Depot & Branch Office at Wolfendhol Street, Colombo

14" Gauge



Perfect Model

Best quality "Crown" brand roofings and other tiles

Strong, light & non-porous.

Largely used throughout INDIA, BURMA, CEYLON & F. M. S.

*Manufactured by:—*

**The Malabar Tile Works,**
**FEROKE, S. Malabar.**

സമസ്സല്ല അവന്റെ മുമ്പിൽ; ഏതോ ടാക്സ് അപ്പീസറാണ്!

അവൻ ഒരു മനുഷ്യയന്ത്രമായി അധഃപതിച്ചിരിക്കുന്നു. അവന്റെ വീട്, അവൻ പതിവായി നടക്കുന്ന നിരത്ത്, അവന്റെ പ്രവൃത്തിസ്ഥലം—ഇത്രയുമാണ് അവന്റെ ലോകം. ഈ മൂന്നുസ്ഥലങ്ങൾക്കിടയിൽ കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു ഗ്രഹമാണവൻ. രാവിലെ എഴുന്നേല്ക്കുക, പ്രാതൽകഴിക്കുക, പാണ്ടികശാലയിലേക്കു പോകുക, ഉച്ചക്കു ഉണ്ണാൻ വരിക, വീണ്ടും പോകുക, രാത്രി മടങ്ങുക. അടുത്തദിവസവും അതാവർത്തിക്കുക. ഇങ്ങിനെ അനസ്യൂതമായി കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു ഗ്രഹം! ഗ്രഹം കറങ്ങിക്കൊണ്ടിരിക്കെ ദിവസങ്ങളും മാസങ്ങളും ത്വരിതഗമനം ചെയ്തുകൊണ്ടിരുന്നു. ലോകത്തിൽ പല സംഭവവികാസങ്ങളുമുണ്ടായി. ഭൂപടങ്ങൾക്കു പല മാററവും സംഭവിച്ചു. ആ കഥയൊന്നും റഷീദ് അറിയുകയില്ല. അതൊന്നും അവന്റെ ലോകത്തിലല്ല. അവൻ ജീവിക്കുന്നതു പരിവർത്തനമില്ലാത്ത ഒരു ലോകത്തിലാണ്. പിന്നെ മററു ലോകങ്ങളിലെ കാര്യങ്ങളറിയുവാൻ അവനു സമയവുമില്ല. കണക്കുപുസ്തകങ്ങളുടെ പേജുകൾക്കപ്പുറം സഞ്ചരിക്കുവാൻ അവന്റെ കണ്ണുകൾക്കു നേരമില്ല.

പക്ഷെ, വെണ്ണീറിന്നടിയിലാണെങ്കിലും തീക്കനൽ ജ്വലിക്കാറുണ്ട്; പ്രതികൂലമായ പരിതസ്ഥിതിയിലും വിശിഷ്ടഗുണങ്ങൾ വിളങ്ങാറുണ്ട്. ഇയ്യിടെ അവന്റെ ഹൃദയത്തിൽനിന്ന് ഒരാളൽ—എഴുതുവാനുള്ള ഒരഭിനിവേശം തലപൊക്കിയിരിക്കുകയാണ്.

അവന്റെ കണക്കുകൾ ഇയ്യിടെ കണിശമല്ലാതായിത്തീർന്നിട്ടുണ്ട്. ഇടക്കു തെററുകളും പററാറുണ്ട്. എന്തോ ഒരു പന്തികേട്! ആ പാണ്ടികശാലയിൽ ആർക്കും കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല അതിന്റെ കാരണം. അവിടത്തെ കൂലിക്കാരുടെ മൂപ്പൻ അഭിപ്രായം പാസ്സാക്കി "ഞമ്മളെ റസീദ് ഒലാററരെ കണക്കൊന്നും ഇപ്പം ശരിയാകുന്നില്ല. ഞമ്മക്ക് തിരിയും. പെണ്ണ് കെട്ടാഞ്ഞിട്ടാണ്." അതിലപ്പുറം പോകുമോ അയാളുടെ ആലോചന? കാര്യങ്ങളുടെ യഥാർത്ഥം കണ്ടുപിടിക്കുവാൻ കെല്പില്ലാത്ത ലോകം ഓരോന്നിനു നൽകുന്ന വ്യാഖ്യാനം!

തത്തയുടെ മധുരവാണികൾ ഇളക്കിവിട്ട ചിന്താതരംഗങ്ങളിൽക്കൂടി അവന്റെ മനസ്സ് ഒഴുകിക്കൊണ്ടിരുന്നു. കസാലയുടെ കൈത്തണ്ടിൽ മുട്ടുകൈ ഊന്നിയും കൈപ്പടംകൊണ്ടു താടി താങ്ങിയും അല്പനേരം അവനങ്ങിനെ ഇരുന്നു.

"റഷീദ്", അകത്തെ മുറിയിൽനിന്നു മുതലാളി വിളിക്കുകയാണ്.

"ഓ" ഇരുന്ന ഇരുപ്പിൽനിന്നു റഷീദ് വിളിയ്ക്കുത്തരം കൊടുത്തു.

"ആ നാൾവഴിപ്പുസ്തകം ഒന്നിങ്ങോട്ടെടുക്കൂ" അകത്തുനിന്നു ആ ശബ്ദം വീണ്ടും കേട്ടു.

റഷീദ് പുസ്തകവുമെടുത്തു മുതലാളിയുടെ മുറിയിൽ പ്രവേശിച്ചു.

മുതലാളി ചാരുകസേരയിൽ ചാരിക്കിടക്കുകയാണ്. പുസ്തകം മുതലാളിയുടെ കയ്യിൽ കൊടുത്തശേഷം കൈ പിന്നിൽ കെട്ടി മററെ കൈകൊണ്ടു ചെവിക്കുററിയുടെ അല്പം മേൽഭാഗത്തായി ചൊറിഞ്ഞുകൊണ്ടു റഷീദ് മാറിനിന്നു.

മുതലാളി കോട്ടിന്റെ കീശയിൽനിന്നു കണ്ണാടി തപ്പിയെടുത്തു മൂക്കിന്മേൽ വെച്ചശേഷം പുസ്തകത്തിന്റെ പേജുകൾമറിക്കുവാൻ തുടങ്ങി. പുസ്തകത്തിൽ നോക്കിക്കൊണ്ടിരുന്ന അയാളുടെമുഖം, ഒരു യന്ത്രക്കളിപ്പാവയുടേതുപോലെ ഇടത്തോട്ടും വലത്തോട്ടും ചലിച്ചുകൊണ്ടിരുന്നു. പെട്ടെന്നു ചലനം നിന്നു. ഏതോ ഭാഗം അയാൾ ഉറപ്പിച്ചുനോക്കുകയാണ്. കണ്ണടയെടുത്തു ടവ്വൽകൊണ്ടു തുടച്ചു വീണ്ടും യഥാസ്ഥാനം വെച്ചു അയാൾ പിന്നെയും പുസ്തകത്തിൽ നോക്കി. "റഷീദ്, എന്താണീ എഴുതിയിരിക്കുന്നതു?" റഷീദ് പുസ്തകത്തിൽ നോക്കി. അവന്റെ മുഖത്തു ഒരു നിറപ്പകർച്ച കാണാമായിരുന്നു. "ഉം. നീ എഴുതിയതല്ലെ, വായിക്ക്!" മുതലാളി ആവർത്തിച്ചു. അവൻ ഒരു പതറലോടെ വായിച്ചു. "വള്ളത്തോൾ നാരായണമേനോന്റെ ചെലവ്......"

"എന്ത്? വള്ളത്തോൾ നാരായണമേനോനോ? വെള്ളാരത്തു നാരായണമേനോൻ എന്നു പറഞ്ഞാൽ വെള്ളത്തോളും കറുത്തതോളും ഒക്കെയാ എഴുതുക!" മുതലാളി ഗർജ്ജിച്ചു. അയാൾക്കു ശുണ്ഠി മുഴുത്തു. പുറത്തേക്കു ഒന്നു കാർക്കിച്ചു തുപ്പിയശേഷം അയാൾ തുടർന്നു. "കൊല്ലം രണ്ടായല്ലൊ കണക്കെഴുതുന്നു! ഇനിയും എഴുതാൻ പഠിച്ചില്ലെ? നിങ്ങളെയെല്ലാം ഈ ലോകത്തിൽ എന്തിനാണു കൊള്ളുക? ആളെ പേര് പറഞ്ഞാൽ ശരിക്കെഴുതാനറിഞ്ഞുകൂടാ. അണയുടെ സ്ഥാനത്തു പയ്യും, പയ്യിന്റെ സ്ഥാനത്തു അണയും എഴുതിയിരിക്കുന്നു. ഇങ്ങിനെയായാൽ ഒക്കുകയില്ല."

റഷീദിന്റെ ഹൃദയം വ്രണിതമായി. അവന്റെ അഭിമാനം ചോദ്യം ചെയ്യപ്പെട്ടിരിക്കുന്നു. കച്ചവടക്കാരൻ ഭാവനാസമ്പന്നനായ ആ യുവാവിനോടു ചോദിക്കുന്നു, അവൻ ഈ ലോകത്തു എന്തിനാണു

കൊള്ളുകയെന്ന്. അവന്നു മറുപടി പറയാൻ അറിയാം. പക്ഷേ.........

താങ്ങുവാനാവാത്ത ദുഃഖഭാരത്തോടുകൂടിയാണ് അന്നു റഷീദ് വീട്ടിലേക്കു തിരിച്ചത്. നടക്കുമ്പോഴും ഇരിക്കുമ്പോഴും കിടക്കുമ്പോഴും ആ ചോദ്യംതന്നെ അവന്റെ ചെവിയിൽ മുഴങ്ങിക്കൊണ്ടിരുന്നു. "നിങ്ങളെല്ലാം ഇഹലോകത്തിൽ എന്തിനാണു കൊള്ളുക?"

അന്നു രാത്രി അവൻ ഉറങ്ങിയില്ല. അഥവാ ഉറങ്ങാൻ സാധിച്ചില്ല. അവന്റെ മസ്തിഷ്കത്തിൽ ചിന്തകളുടെ ഒരു കോളിളക്കമുണ്ടായി. അവന്റെ ജീവിതത്തോണി ചാഞ്ഞും ചരിഞ്ഞുംകൊണ്ടിരുന്നു. തിരമാലകളുടെ ഇരച്ചിയാർക്കലും. സമീപസ്ഥമായ ഒരു ചെറുദ്വീപും അവൻ കാണുന്നുണ്ട്. എങ്കിലും അവ്യക്തമായി മാത്രം. അവൻ അവിടെ എത്തുമോ ആവോ? അവൻ ദൃഢനിശ്ചയം ചെയ്തുകഴിഞ്ഞു.

നേരം പുലർന്നു. റഷീദിന്റെ ജീവിതം വഴിപിരിയുന്ന ഒരു ദിവസം. കുളിയും പ്രാതലും കഴിഞ്ഞു. പക്ഷേ, റഷീദ് പാണ്ടികശാലയിൽ പോകുന്നില്ല. അവൻ അനുജന്റെ കയ്യിൽ മുതലാളിയുടെ പേർക്ക് ഒരു കത്തയച്ചു.

കത്തു മുതലാളി പൊളിച്ചു വായിച്ചു:—
പ്രിയപ്പെട്ട മുതലാളീ,

നിങ്ങളുടെ കീഴിൽ രണ്ടുകൊല്ലമായല്ലോ ഞാൻ ജോലിചെയ്യുന്നത്. എന്നെക്കൊണ്ടു ആവുംവിധം ഞാൻ നിങ്ങളെ സേവിച്ചു. ഇത്രയും കാലമായിട്ടും ഒരു ശരിയായ 'കണക്കപ്പിള്ള' ആകുവാനുള്ള സാമർത്ഥ്യമോ വിധിയോ എനിക്കുണ്ടായിട്ടില്ല. അതു ഞാൻ ശ്രമിക്കാഞ്ഞിട്ടുമല്ല.

ഇപ്പോഴും എന്റെ ആത്മാഭിമാനം ചോദ്യംചെയ്യപ്പെട്ടിരിക്കുന്നു. നിങ്ങളും ചോദിക്കുന്നു, ഞാൻ ഇഹലോകത്തിൽ എന്തിനാണു കൊള്ളുകയെന്ന്. നിങ്ങളുടെ ദൃഷ്ടിയിൽ ന്യായമായ ഒരു ചോദ്യമാണ്. അതിനു ഞാൻ നിങ്ങളെ കുറ്റപ്പെടുത്തുന്നില്ല. പക്ഷേ, ഞാൻ എന്തിനാണു കൊള്ളുകയെന്നു തെളിയിക്കുവാൻ എനിക്കു ഒരവസരം കൈവരുന്നെങ്കിൽ എന്നു ഞാൻ ആശിക്കുന്നു.

അങ്ങിനെ ഒരവസരം കൈവരണമെങ്കിൽ ഞാൻ നിങ്ങളുടെ കീഴിലുള്ള ജോലി വിടേണ്ടിവരും. എന്റെ കഴിവ് തെളിയിക്കുവാനുള്ള കളരി നിങ്ങളുടെ ആപ്പീസുമുറിയുടെ നാലു ഭിത്തികൾക്കുള്ളിലല്ല. അതിനു എനിക്കു ചേരുകയുമില്ല. ആ ചുമരുകളാണ് എന്റെ കഴിവുകളെ പ്രത്യക്ഷമാക്കുവാനുള്ള മാർഗ്ഗത്തിനു മുമ്പിൽ വിലങ്ങടിച്ചുനില്ക്കുന്നത്. പ്രിയപ്പെട്ട മുതലാളീ, എനിക്കൊരവസരംവേണം നിങ്ങളുടെ ചോദ്യത്തിനു മറുപടി പറയുവാൻ.

എന്ന്, ആദരപൂർവ്വം
നിങ്ങളുടെ വിശ്വസ്തദാസൻ,
പി. എം. റഷീദ്.

പകർപ്പവകാശം കാഥികനു.

"CROWN BRAND" Underwears for You!
WHETHER WAR OR NO WAR
We are always at your Service
Insist on CROWN BRAND and CROWN BRAND alone
CHEAP AND DURABLE
BEST BY EVERY TEST
*Manufactured by:—*
MALABAR & PIONEER HOSIERY LTD.,
CHALAPURAM P. O., CALICUT.
SPORTS SHIRTS ARE OUR SPECIALITIES.

# * ഡ്രൂപിയേഴ്സൺ




(അഷ്റഫ്)

അമേരിക്കയിൽ അതീവ സ്വാധീനശക്തിയുള്ളവരിൽ ഒരാളാണ് ഏറ്റവും ആക്ഷിപ്തനായ ആ പത്രപ്രവർത്തകൻ: ഡ്രൂപിയേഴ്സൺ !

ഒരു കാര്യം ചെയ്യുകയും പൊതുജനങ്ങളോടു മറ്റൊന്നു പറയുകയും ചെയ്യുന്ന ഉദ്യോഗസ്ഥന്മാർക്ക് അദ്ദേഹത്തിന്റെ പേർ ഭയഹേതുകവും സദാ പരിഭ്രമജനകവുമാണ്. അടുത്ത അദ്ദേഹം എന്താണെഴുതുന്നതെന്നും പറയുന്നതെന്നുമുള്ള ചിന്ത ഒന്നു മാത്രം ഉന്നതസ്ഥാനങ്ങളിലിരിക്കുന്നവരുടെ ഹൃദയത്തെ കാന്തിന്നും. നിർഭയനായ പിയേഴ്സന്നു 47 വയസ്സു പ്രായമുണ്ട്. കഷണ്ടിത്തലയും ഇടംമെത്ത നിറത്തിലുള്ള മീശയുമാണു പ്രത്യേക ലക്ഷണങ്ങൾ. അദ്ദേഹത്തിന്റെ പ്രസിദ്ധമായ പംക്തി "വാഷിങ്ടൺ-മെറി-ഗോ-റൗണ്ട്" അറുനൂറു വർത്തമാനപത്രങ്ങൾ പ്രസിദ്ധം ചെയ്യുന്നുണ്ട്. തന്റെ പത്രപംക്തിയിൽനിന്നും പ്രക്ഷേപിണി പ്രസംഗങ്ങളിൽനിന്നും അദ്ദേഹത്തിനു പ്രതിമാസം 22000 പവനാണു ലഭിക്കുന്നതെന്നു കണക്കാക്കിയിരിക്കുന്നു. വൻകിട ഉദ്യോഗസ്ഥന്മാർ പിയേഴ്സന്റെ പംക്തി വിറ്റുമുട്ടലോടെയാണു വായിക്കുക. പലപ്പോഴും അവർ പറയുന്നതു കേൾക്കാം: "ഏതു ഉപദ്രവകാരിയാണോ അതു പുറത്താക്കിയതു?" ഒരിക്കൽ പ്രസിഡണ്ട് റൂസ്വെൽററ് അദ്ദേഹത്തെ "വാതുറന്നാൽ നുണ പറയുന്നവൻ" എന്നു വിളിക്കുകയുണ്ടായി. പിന്നീടു വർത്തമാനപത്രകേന്ദ്രങ്ങളിൽ ഇങ്ങിനെ എഴുതിക്കണ്ടു:- "പ്രസിഡണ്ടിനാൽ നുണയൻ എന്നു വിളിക്കപ്പെട്ട ആളെഴുതിയതു വായിക്കുക." "വാതുറന്നാൽ നുണ പറയുന്നവൻ" എന്നെഴുതിയ ഒരു പരസ്യക്കടലാസ്സ് പിയേഴ്സൺ സ്മരണക്കായി സൂക്ഷിച്ചിട്ടുണ്ട്. ആക്ഷേപശരങ്ങൾകൊണ്ടൊന്നും അദ്ദേഹത്തിനു അരിശംപിടിക്കുകയില്ല. വിമർശനവും ശകാരവും ഒരുപോലെ സഹിക്കാൻ കെൽപ്പുള്ള ഒരു മനഃസ്ഥിതിയാണ് അദ്ദേഹത്തിന്റേതു. തന്നെ റൂസ്വെൽട്ടു നിർദ്ദയമായി ആക്ഷേപിച്ചിട്ടും പിയേഴ്സന്നു അദ്ദേഹത്തോടു യാതൊരു വിരോധവുമുണ്ടായിരുന്നില്ലെന്നു മാത്രമല്ല അദ്ദേഹത്തെ ഇഷ്ടപ്പെടുകയാണ് ചെയ്തതു. നാലാം പ്രാവശ്യം റൂസ്വെൽട്ടു പ്രസിഡണ്ടു സ്ഥാനത്തേക്കു സ്ഥാനാർത്ഥിയായി നിന്നപ്പോൾ പിയേഴ്സൺ അദ്ദേഹത്തെ സംവേശം അനുകൂലിച്ചു. ഒരിക്കലെങ്കിലും അദ്ദേഹം വൈറ്റ് ഹൗസിലേക്കു സല്ക്കാരത്തിന്നു ക്ഷണിക്കപ്പെട്ടിട്ടില്ല. പ്രസിഡണ്ടിന്റെ ചങ്ങാതിത്തം അദ്ദേഹത്തിനു അനുഭവിക്കേണ്ടതാണെന്നുണ്ടായിരുന്നു. അതു ലഭിക്കാതെപോയി. അതിൽ അദ്ദേഹത്തിനു വലിയ കുണ്ഠിതവുമുണ്ടായിരുന്നു. "പ്രസിഡണ്ടിനു എന്നെപ്പറ്റി യാതൊരു ശ്രദ്ധയുമില്ല", അദ്ദേഹം സാധാരണമായി പറയാറുണ്ട്.

ഒരിക്കൽ സെനറ്റർ കേന്നത്ത് ഡഗ്ലാസ് അദ്ദേഹത്തെ പച്ച നുണയനെന്നു ശക്തിമത്തായ ഭാഷയിൽ ആക്ഷേപിക്കുകയുണ്ടായി. ഈ ശകാരവും പിയേഴ്സനെ അരിശംകൊള്ളിക്കുന്നതിനു പകരം ചിരിപ്പിക്കുകയാണ് ചെയ്തതു. ഈ ശകാരത്തെ അപ്പടി അദ്ദേഹം തന്റെ പത്രപംക്തിയിൽ പ്രസിദ്ധപ്പെടുത്തി. തന്നെ ശകാരിക്കുന്നവരുടെ പേരുകൾ തന്റെ കോളങ്ങൾക്കിടുക എന്നതാണ് അദ്ദേഹം അങ്ങേയറ്റം ചെയ്യുന്ന പകവീട്ടൽ.

പിയേഴ്സൺ സ്റ്റെയിററ് സ്ക്രട്ടറി ഹള്ളിനെ ഒരിക്കൽ വിഷമത്തിലാക്കി. രോഗാതുരനായ ഒരു ഭടനെ ജനറൽ പാററൻ തല്ലിയെന്നു അദ്ദേഹം അമേരിക്കക്കാരോടു പറഞ്ഞപ്പോൾ അവർ പ്രക്ഷോഭമുണ്ടാക്കി. ഉദ്യോഗസ്ഥന്മാരെ ഇതു വെകിളിപിടിപ്പിച്ചു. കാരണം തങ്ങളുടെ ചീത്തത്തരങ്ങൾ തുറന്നു കാണിക്കപ്പെടുവാൻ അവർ ഇഷ്ടപ്പെടുന്നില്ല. പ്രസിഡണ്ടും മററു പല പ്രമാണികളും നുണയനെന്നും തോന്നിയവാസിയെന്നും മററും വിളിച്ചതുപോലെ അദ്ദേഹം അപ്രശസ്തനായിത്തീരാൻ? എന്നാൽ പിയേഴ്സന്റെ കാര്യം അങ്ങിനെയല്ല. ലക്ഷക്കണക്കിലുള്ള ജനങ്ങൾ, തങ്ങൾക്കുവേണ്ടി വാദിക്കുന്ന ഒരു ധീരയോദ്ധാവിനെയാണ് അദ്ദേഹത്തിൽ ദർശിക്കുന്നതു. വില്യം ഫിലിപ്പിന്റെ റിപ്പോർട്ടു പ്രസിദ്ധം ചെയ്തതു അദ്ദേഹമായിരുന്നു. ഇന്ത്യൻ ഉദ്യോഗസ്ഥന്മാരുടെ മനക്കരുത്തു വളരെ താഴ്ന്നുപോയിരിക്കുന്നുവെന്നും ഇന്ത്യക്കാർ ബ്രിട്ടീഷ് ഭരണം കൊണ്ടു മടുത്തിരിക്കുന്നുവെന്നും വില്യം ഫിലിപ്പ് അതിൽ പറഞ്ഞിരുന്നു.

ഇന്ത്യയും പിയേഴ്സനോടു ഒരു കടപ്പാടുണ്ട്. ആതൻസിൽ ഗ്രീക്കുകാരെ വെടിവെക്കുവാൻ ചർച്ചിലാണു കല്പന കൊടുത്തതെന്നു പിയേഴ്സൺ ഇല്ലാതിരുന്നുവെങ്കിൽ ലോകം ഇത്രവേഗം എങ്ങിനെയാണു അറിയുക? സ്റ്റെയിററ് ഡിപ്പാർട്ടുമെണ്ടിലെ ഒരു

---

* ഇംഗ്ലീഷിൽനിന്നു.

രഹസ്യം പുറത്താക്കിയതിനു ഒരിക്കൽ ഹാലിഫാക്സ് പ്രഭുവും മി: സ്റ്റെററിനിയസ്സും പിയേഴ്സനെ വിമർശിക്കുകയുണ്ടായി. ഉടനെ അദ്ദേഹം സമുചിതമായ ഒരു മറുപടി പുറപ്പെടുവിച്ചു: "ലക്ഷക്കണക്കിലുള്ള ജനങ്ങളുടെ ജീവിതത്തെ ബാധിക്കുന്ന പൊതു രേഖകളെ പുറത്തുകൊണ്ടുവരുവാനും അവയെപ്പററി അഭിപ്രായം പറയാനുമുള്ള എന്റെ അവകാശത്തെയാണു ഹാലിഫാക്സ് പ്രഭുവും മി. സ്റ്റെററിനിയസ്സും ചോദ്യം ചെയ്യുന്നതെന്നു തോന്നുന്നു. ഞാൻ എഴുതുന്ന ലേഖനങ്ങളുടെ കോപ്പികൾ അവ പ്രസിദ്ധപ്പെടുത്തുന്നതിനു രണ്ടു ദിവസം മുമ്പുതന്നെ ബ്രിട്ടീഷ് അംബാസിഡരുടെ കയ്യിൽവന്നുചേരുന്നതെങ്ങിനെയെന്ന് അവർക്കു പറവാൻ സാധിക്കുന്നില്ല. 'തുറന്ന വാദപ്രതിവാദങ്ങൾകൊണ്ടുണ്ടായിട്ടുള്ള പൊതു തീരുമാനങ്ങൾ' എന്ന പ്രസിഡണ്ട് വിൽസന്റെ സിദ്ധാന്തത്തെയാണ് ലക്ഷക്കണക്കിലുള്ള ജനങ്ങളുടെ വിധി ആശ്രയിച്ചിരിക്കുന്നതു എന്നാണു ഞാൻ ദൃഢമായി വിശ്വസിക്കുന്നതു്."

ഇത്തരത്തിലുള്ള ആളുകളെയാണു ജനങ്ങൾ ആദരിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നതു്. ജനങ്ങൾക്കു പല സങ്കടങ്ങളുമുണ്ടെങ്കിലും ധൈര്യമില്ലാത്തതുകൊണ്ടു അവർ തുറന്നുപറയുന്നില്ല. അതുകൊണ്ടു തങ്ങളുടെ കഷ്ടങ്ങൾ തുറന്നുപറയുന്ന ഒരാളെയാണു അവർക്കുവേണ്ടതു്. അമ്മാതിരി ഒരാളാണു പിയേഴ്സൺ. പിയേഴ്സനു വേണ്ട വിവരങ്ങൾ ശേഖരിച്ചു നൽകാൻ പററിയ മിടുക്കന്മാർ അദ്ദേഹത്തിന്റെ കീഴിലുണ്ടു്.

ഔദ്യോഗിക വൃത്തങ്ങളിലെ എല്ലാ രഹസ്യങ്ങളും അദ്ദേഹത്തിന്നറിയാം. തന്റെ ധീരതയും ചുറുചുറുക്കും, ശക്തിയും, നിർഭയത്വവുംകൊണ്ടു എങ്ങിനെയെങ്കിലും കള്ളത്തരങ്ങളുടെ കള്ളി വെളിച്ചത്താക്കുന്നു.

നമ്മുടെ നാട്ടിൽ പിയേഴ്സനെപ്പോലുള്ള പത്രപ്രവർത്തകനുണ്ടെങ്കിൽ അയാൾ ഭ്രഷ്ടനും പിൻബലമില്ലാത്തവനും ആയിത്തീരും. മാന്യതയേയും ധാർമ്മികതയേയും സംബന്ധിച്ച നമ്മുടെ അഭിപ്രായങ്ങൾ വളരെ തമാശയുള്ളവയാണ്. പക്ഷെ, പിയേഴ്സൺ ഒരു ഭ്രഷ്ടനാണോ? അദ്ദേഹം ജനപ്രീതിയില്ലാത്തവനാണോ? അല്ല. സമ്നർവെൽസും മററു വലിയ ആളുകളും അദ്ദേഹത്തിന്റെ സുഹൃത്തുക്കളാണ്. പിയേഴ്സന്റെ അതിഥികളിൽ മന്ത്രിമാരും സുപ്രീം കോടതിയിലെ ഉദ്യോഗസ്ഥന്മാരും മററു വൻകിട അധികാരികളും ഉണ്ടാവാറുണ്ട്.

പിയേഴ്സൺ വളരെ ലോകസഞ്ചാരം നടത്തിയ ഒരാളാണ്. വലിയ സ്ഥിരോത്സാഹിയുമാണ്. രണ്ടു പ്രാവശ്യം അദ്ദേഹം ഇന്ത്യ സന്ദർശിച്ചിട്ടുണ്ട്.

ജൂബിലി ഉൽഘോഷം
VAIDYARATNA PANDIT D. GOPALACHARLU'S
JEEVAMRUTHAM
THE BEST NERVINE TONIC
AYURVEDASRAMAM ESTD 1898 MADRAS
പണ്ഡിററ് ഡി. ഗോപാലചാർലുവിന്റെ
ജീവാമൃതം
രോഗം ഭേദമാ
ക്ഷീണിച്ചവർക്കും,
യവനും പൂർണ്ണാരോഗ്യവും, ചൈത
ന്യവും ഉന്മേഷവും വീണ്ടെടുപ്പാൻ ഏ
ററവും ഫലപ്രദമായ ഒരു ടാനി
ക്കെന്ന നിലയിൽ അമ്പതാണ്ടുകൾ
കഴിഞ്ഞശേഷം ആസ്വദിച്ചു നം ആ
ഘോഷിക്കുന്നതാണ്.
ആയുർവ്വേദാശ്രമം, മദ്രാസ്.

# ബീററുകോൺസ്റ്റബ്ൾ

(അമ്പി)

"സഖാവ് ആററ്ലി അധികാരത്തിലെത്തിയതറിയില്ലേ? ഇനിമേൽ മന്ത്രിമാരോടുകൂടി പെരുമാറിക്കൊള്ളണം," ലാഹോറിലെ ഒരു വണ്ടിക്കാരൻ ശ്രീ. തൊഴിലാളികക്ഷിയുടെ വിജയവാർത്ത കേട്ട ലഹരിയാൽ മതിമറന്നു, ട്രാഫിക്ക് നിയമം ലംഘിച്ചു വണ്ടിയോട്ടിയപ്പോൾ തടഞ്ഞ ബീററ് കോൺസ്റ്റബിളിനെ മേൽപ്രകാരം പറഞ്ഞു ചാട്ടവാർകൊണ്ടടിക്കുകയുണ്ടായത്രെ. ഈ വിവരം കേട്ടപ്പോൾ കോൺസ്റ്റബിളിന്റെ ഉള്ളു ചിന്തിച്ചതിപ്രകാരമായിരിക്കണം:—

വെയ്ലിലും മഴയത്തും മഞ്ഞിലും തണുപ്പിലും
കൈകളാലാംഗ്യം കാട്ടിയെഴുപ്പാവയെപ്പോലെ
തിരിഞ്ഞും മറിഞ്ഞുമായ് കഴിയുംഞാനിതിൻറച്ഛൻ
കഴിഞ്ഞ ജന്മത്തിങ്കൽ ചെയ്തോരു പാപമെന്തോ!
ഇരിപ്പാനിടയില്ല, നാലുകൂടിയ ദിക്കി-
ലിരിക്കുന്നതും ഭ്രാന്തിൻലക്ഷണമെന്നേ വരൂ.
'ആംപ്ലോ'ന്നു കുടിക്കുവാനിടയില്ലൊരു ബീഡി
തക്കത്തിൽ വലിക്കുമ്പോൾ സർക്കിളിൻസൈക്കിൾ
കാണും.
വിഴുങ്ങിപ്പുക, കാൽകരംതമ്മിലൊപ്പിച്ചു, നേരെ-
നിവർന്നു സലാംകൊട്ടിയറ്റൻഷൻ കൊടുക്കണം.
കാറൊന്നു പിന്നിൽനിന്നു വരുന്നു, ബസ്സൊന്നതാ
ചീറിക്കൊണ്ടടുക്കുന്നു പിന്നിൽനിന്നയ്യോ കഷ്ടം!
കൈവണ്ടി, ജഡുക്കയും റിക്ഷയും മോട്ടോർസൈക്കി-
ളിവക നടുവിലായ് പമ്പരം ചുററാറായി.
ഇടതുകയ്യാലൊന്നു തടഞ്ഞു, വലംകയ്യാൽ
'ഇടമാംഗതി"യെന്നോരാംഗ്യവും കാട്ടുന്നേരം
പവ്വറേററമെന്നല്ല, ആയുസ്സു പണംവെ-
ച്ചിവണ്ണമുഴലാറായ്കട്ടെൻറയച്ഛൻകഷ്ടം!
മോട്ടോർസൈക്കിളുകണ്ടു വിരണ്ടുമണ്ടും മൂരി-
ക്കുട്ടൻറ കുത്തേൽക്കുവാനിടയായെന്നുംവരാം;
ലക്കറെററിയ മട്ടിലോട്ടുന്ന ലോറിക്കുള്ളിൽ-
പ്പെട്ടുപാറായെന്നുംവരാം, ശിരസ്സുകാണാതാകാം.
വേനലിൽ പൊടിസ്നാനമാതപസ്നാനം, മഴ-
ക്കാലമാകിലോ കാററൽ ചളിസ്നാനവും ലഭ്യം.
പോകട്ടെ, കഴുവേറിക്കുട്ടികൾ കയ്യും കൊട്ടി-
ക്കളിയെന്നോരോ ഗാന്ധിക്കുട്ടിയും ക്ഷമിക്കുമോ!
ഗട്ടറിൻ ദുർഗ്ഗന്ധവും സഹിച്ചു നിൽക്കുന്നേരം
തെററന്നു മലംലോറി പോയെന്നാൽ ശിവ, ശിവ!
കെട്ട ജീവിതം, എന്നാൽതന്നെയും പൊറുത്തിടാം,
ചാട്ടവാറടിക്കൂടിക്കിട്ടുക;— യെല്ലാമായി!
ഡി. എസ്സ്. പി. മുതൽക്കങ്ങുകീഴാൻഹെഡ്ഡുകൂടി-
"യൂബ്ലഡിഫൂളെ"ന്നല്ലാതോതാറില്ലപ്പോഴും.
ഡിസ്മിസ്സു, ബ്ലാക്ക്മാർക്ക്, സസ്പെൻഷൻ, ഫൈനെന്നി-
തൊക്കെയും ഭയപ്പെട്ടുകൊണ്ടുതാനിരിക്കണം. [ഉള്ള-
പട്ടിണികിടന്നാലും, ചിരഞ്ചേന്തിനീലെ-
യിരുന്നു നടന്നാലും, വേണ്ടയെൻമോനീ ജോലി!



വട്ടാമ്പൊയിൽ
ചാത്തുക്കുട്ടി വൈദ്യരുടെ
പ്രസിദ്ധമായ
A. V. OIL
രക്തദൂഷ്യത്തിന്നു അത്യുത്തമം.
K. V. KRISHNAN.
THE ANGLO INDIAN PHARMACY, CALICUT.

ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞ പല ആളുകൾക്കും, അവരുടെ സമ്പാദ്യകാലം ദീർഘിപ്പിക്കുവാൻ ശ്രമിക്കുമ്പോൾ, അവരുടെ ഹൃദയങ്ങളിലും മുഖത്തും ഭീതിയോടുകൂടി ഇപ്രകാരം പറയേണ്ടിവന്നിട്ടുണ്ട്...

# “എന്നെ കണ്ടാൽ തോന്നുന്നത്ര വയസ്സ് എനിക്കായിട്ടില്ല, സർ”



എന്നാൽ അയാളുടെ വയസ്സിനനുസരിച്ച വാർദ്ധക്യവും അതിലധികവും അയാൾക്കു തന്നെ തോന്നുന്നുണ്ട്. അങ്ങിനെ തോന്നുവാൻ കാരണം അയാൾക്കു രക്ഷക്കുള്ള യാതൊരു പിൻബലവുമില്ല—അയാൾ ഒന്നും സമ്പാദിച്ചിട്ടില്ല. അയാൾക്കു എന്തെങ്കിലും പ്രവൃത്തി സ്വീകരിക്കേണ്ടിയിരിക്കുന്നു, എന്തുകിട്ടിയാലും “വേണ്ട” എന്നു പറവാൻ അയാൾ ധൈര്യപ്പെടുകയുമില്ല. അയാൾ നിരാശയുടെ അടിത്തട്ട് കണ്ടിരിക്കയാണ്. എന്നാൽ നിങ്ങൾ അതുപോലെ ആകേണ്ടതില്ല. നിങ്ങൾ ഇപ്പോൾത്തന്നെ ആലോചിച്ചു പ്രവൃത്തിക്കുന്നതായാൽ, മാനമായി ഉദ്യോഗത്തിൽ നിന്നു പിരിയുന്നതിനും സുഖകരവും വിശ്രമപൂർണ്ണവുമായ ഒരു അന്ത്യകാലജീവിതം നയിക്കുന്നതിനും വേണ്ടുന്ന പണം നിങ്ങൾക്കുണ്ടാക്കുവാൻ സാധിക്കും.

ഭാവിയെപ്പററി ദൃഷ്ടിയുള്ള ബുദ്ധിമാന്മാർ അവരുടെ മിച്ചമായ സമ്പാദ്യങ്ങൾ ഇപ്പോൾ നാഷനൽ സേവിങ്ങ്സ് സർട്ടിഫിക്കെററുകളിൽ നിക്ഷേപിക്കുകയാണ്. അവർ വിശ്വാസപൂർവ്വം ഭാവിയെ അഭിമുഖീകരിക്കുന്നു. നിങ്ങൾക്കും അങ്ങിനെ ചെയ്യാം.

# നാഷനൽ സേവിങ്ങ്സ് സർട്ടിഫിക്കെററുകൾ വാങ്ങുവിൻ

അല്പാല്പമായി സമ്പാദിക്കുന്നവർക്ക്, 5 ക. യുടെ സർട്ടിഫിക്കെററോ, ഓരോന്നിനു 4 അണയോ, 8 അണയോ, 1 ക. യോ വീതം വിലയുള്ള സേവിങ്ങ്സ് സ്റ്റാമ്പുകളോ വാങ്ങാം. സർട്ടിഫിക്കെററുകളും സ്റ്റാമ്പുകളും ഗവൺമെന്റ് നിയമിച്ചിട്ടുള്ള ഏതെങ്കിലും അധികൃത ഏജണ്ടിന്റെ പക്കൽനിന്നോ സേവിങ്ങ്സ് ബ്യൂറോകളിലും പോസ്റ്റാഫീസുകളിലും നിന്നോ കിട്ടുന്നതാണ്.

★ ഓരോ 10 ഉറുപ്പികയും 12 കൊല്ലത്തിനുശേഷം 15 ഉറുപ്പികയായി തീരുന്നു.

★ $4\frac{1}{6}$ ശതമാനം തനിപ്പലിശ, ഇൻകംടാക്സില്ലാതെ.

★ മൂന്നു കൊല്ലത്തിനു ശേഷം (5 ക. യുടെ സർട്ടിഫിക്കെററ് 18 മാസത്തിനു ശേഷം) അതുവരെ കൂടിവന്ന പലിശ സഹിതം പണമായി മാററി വാങ്ങാവുന്നത്.

AAA 128

# മഹാനായ സോക്രട്ടീസ്

പി. സി. എം. രാജ, ബി. ഏ. എൽ. ടി.

പുരാതന യവനർ (ഗ്രീക്കുകാർ) വളരെ സംസ്കാരവും നാഗരികത്വവും സിദ്ധിച്ചവരായിരുന്നുവല്ലോ. സുമാർ 2500 വർഷങ്ങൾക്ക് മുമ്പ് അവരുടെ പരിഷ്കാരം പരമകാഷ്ഠയിലെത്തിയിരുന്നു. എന്നാൽ ക്രമേണ ഗ്രീക്കുകാർ പല സംഗതികളിലും അധഃപതിക്കുവാൻ തുടങ്ങി. ഗ്രീക്ക ഭരണാധികാരികളും രാജ്യത്തിലെ പ്രമാണികളും കേവലം ഭൗതികമായ പരിഷ്കാരത്തിൽ ലയിച്ച് സദാചാരം, സത്യം, ദയ എന്നീ ഗുണങ്ങളെ കേവലം തൃണവൽഗണിച്ച് വിഷയാസക്തരും സ്വാർത്ഥതല്പരരും, കപടഹൃദയന്മാരും നിഷ്കരുണന്മാരുമായി ജീവിച്ചുവരുവാൻ കാരണമായി. ആത്മികകാര്യങ്ങളിൽ അവർ ഒട്ടും ശ്രദ്ധയില്ലാത്തവരായി. സാമർത്ഥ്യവും ബുദ്ധിയുമെല്ലാം നല്ല കാര്യങ്ങളിലല്ല വിനിയോഗിച്ചത്. യഥാർത്ഥ ദൈവവിശ്വാസത്തിന്റെ സ്ഥാനം അന്ധവിശ്വാസവും അനാചാരങ്ങളും കയ്യിലാക്കി.

മേൽ വിവരിച്ച വിധമുള്ള ഒരു കാലഘട്ടത്തിലാണ് സോക്രട്ടീസ് ജനിച്ചത്. ക്രിസ്തുവബ്ദത്തിന് മുമ്പ് 470-ലാണ് ആ മഹാൻ ഭൂജാതനായതെന്ന് മിക്കവാറും തീർച്ചപ്പെട്ടതാണ്. അന്നു മുതൽ ആത്മികജ്ഞാനകിരണങ്ങൾ ലോകത്തിൽ വീണ്ടും പ്രകാശം നൽകുവാൻ തുടങ്ങി. ഗ്രീസിന്റെ തലസ്ഥാനനഗരിയായ ഏതൻസിലാണ് സോക്രട്ടീസ് ജനിച്ചത്. അടുത്ത കാലംവരെയും, സോക്രട്ടീസിന്റെ പിതാവ് ഒരു കൊത്തുപണിക്കാരനായിരുന്നുവെന്നും മാതാവ് ഒരു പേററിച്ചി മാത്രമായിരുന്നുവെന്നും സോക്രട്ടീസുപോലും ആദിയിൽ ഒരു കല്ലുവെട്ടുകാരനായിരുന്നുവെന്നും മററും പലരും വിശ്വസിച്ചിരുന്നു. അസംഖ്യം റിക്കാർഡുകൾ പരിശോധിച്ചതിന്റെ ഫലമായി സാമാന്യം സ്വത്തുള്ള ഒരു മാന്യകുടുംബത്തിലാണ് സോക്രട്ടീസ് ജനിച്ചതെന്നും മാതാപിതാക്കന്മാരിൽനിന്നു തക്കതായ സ്വത്ത് പിന്തുടർച്ചാവകാശംവഴി അദ്ദേഹത്തിനു ലഭിച്ചിരുന്നുവെന്നും മററും അറിവാൻ സാധിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ ആദികാലചരിത്രം ഇന്നും അധികവും അജ്ഞാതമായിത്തന്നെയിരിക്കുന്നു.

സോക്രട്ടീസിന്റെ യഥാർത്ഥ അനുഗാമിയും പ്രധാന ശിഷ്യനുമായ പ്ലേറ്റോ എഴുതിയ ചില പുസ്തകങ്ങളിൽ (Dialogues) നിന്നാണ് സോക്രട്ടീസിനെപ്പററി നമുക്കു പല സംഗതികളും അറിവാൻ സാധിച്ചത്. സോക്രട്ടീസിന്റെ വേദാന്തതത്വങ്ങളെ സ്വീകരിക്കുവാൻ പ്ലേറ്റോവിനെപ്പോലെ ശുഷ്കാന്തി കാണിച്ചിട്ടില്ലെങ്കിലും മററുവിധത്തിൽ ആ മഹാനെ പിന്തുടർന്ന വേറൊരു ശിഷ്യനായ സിനോഫൻ എന്നാൾ എഴുതിയ ചില പുസ്തകങ്ങൾവഴിയായും സോക്രട്ടീസിനെപ്പററി കുറെ അധികം വിവരങ്ങൾ ലഭിക്കുവാൻ സാധിച്ചിട്ടുണ്ട്.

സോക്രട്ടീസ് ശരീരപ്രകൃതിയിലും സ്വഭാവത്തിലും ഒരു അസാധാരണമനുഷ്യനായിരുന്നു. കാഴ്ചയിൽ ഒരു ബീഭത്സരൂപിയായിരുന്നു അദ്ദേഹം. പ്രസിദ്ധ ഹാസ്യകവിയായ അരിസ്റ്റോഫാനസ് സോക്രട്ടീസിന്റെ നടത്തത്തിലും കണ്ണുകളുടെ അസാധാരണത്വത്തിലും ധാരാളം നേരമ്പോക്കു കണ്ട് പരിഹാസകരമായ വർണ്ണനകൾ നിറഞ്ഞ ചില പ്രബന്ധങ്ങൾതന്നെ നിർമ്മിക്കയുണ്ടായി. അസാധാരണ നാസാരന്ധ്രങ്ങളും നാസികയും കാണികൾക്ക് അയാളെ ഒരു അമാനുഷനായി വിചാരിക്കുവാൻ കാരണങ്ങളായിരുന്നു. പ്രകൃതിയിൽതന്നെ വികൃതമായ തന്റെ രൂപത്തെ പരിഷ്കാരനടപടികൾമൂലം മോടിപിടിപ്പിക്കുക എന്നുള്ളതു സോക്രട്ടീസിനു തീരെ അനിഷ്ടമായിരുന്നു. സാധാരണക്കാർതന്നെ അന്നു പരിഷ്കാരഭ്രമംകൊണ്ടു വളരെ മോടിയിൽ നടന്നിരുന്നപ്പോൾ അദ്ദേഹം പാദരക്ഷകൂടാതെയും മഴയിലും വെയിലിലും തണുപ്പിലും എല്ലാം ഒരേ രീതിയിലുള്ള വസ്ത്രധാരണം ചെയ്തും തലമിനുക്കാതെയും അലക്ഷ്യമായി നടക്കും.

മാനസികമായും സോക്രട്ടീസ് തന്റെ നാട്ടുകാരിൽനിന്നും വളരെ വ്യത്യസ്തനായ ഒരുവനായിരുന്നു. ചെറുപ്പത്തിലേ അദ്ദേഹത്തിന്റെ സഹനശക്തി സർവ്വരെയും അതിശയിപ്പിച്ചു. അദൃശ്യമായ ഒരു ശക്തി ഉള്ളിൽനിന്നും ബാല്യംമുതല്ക്കുതന്നെ നയിച്ചുവരുന്നതായി അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ആ ദിവ്യശക്തിതന്നെ നേർവഴി തിരിച്ചിരുന്നുവെന്നും സോക്രട്ടീസ് മനസ്സിലാക്കി. അതിനാൽ ഗ്രീക്കുകാരെല്ലാവരും രാഷ്ട്രീയകാര്യങ്ങളിൽ മാത്രം ബുദ്ധി ചെലുത്തിയിരുന്ന അന്നത്തെ പതിവിൽനിന്നും മാറി അദ്ദേഹം വേദാന്തപരമായ ആത്മികകാര്യങ്ങളിൽമാത്രം തന്റെ സകല കഴിവുകളുമുപയോഗിച്ച് പൂർണ്ണമായി നിമഗ്നനായി.

ലോകതത്വത്തെപ്പററി ശരിക്ക് ഗ്രഹിക്കുവാനാ

യി സോക്രട്ടീസ് മോഹിച്ചു് തനിക്കു് മുമ്പു് ജീവിച്ച ശാസ്ത്രജ്ഞന്മാരുടേയും ചിന്തകന്മാരുടേയും ഗ്രന്ഥങ്ങൾ സൂക്ഷ്മമായിപ്പഠിക്കാൻ തുടങ്ങി. ക്രിസ്തുവിനു് 600 വർഷങ്ങൾക്കു് മുമ്പു് ഏഷ്യാമൈനറിലെ അയോണിയൻ (Ionian Cities) നഗരങ്ങളിലെ പ്രസിദ്ധ ശാസ്ത്രജ്ഞന്മാർ പ്രപഞ്ചരഹസ്യങ്ങളെപ്പറ്റി എഴുതിവെച്ചിരുന്ന പല ഗ്രന്ഥങ്ങളും സോക്രട്ടീസ് ഹൃദിസ്ഥമാക്കി. സംഖ്യാശാസ്ത്രത്തെപ്പറ്റി പൈതഗോറിയൻ ചിന്തകന്മാർ പഠിപ്പിച്ച തത്വങ്ങളുപയോഗിച്ചു് പ്രപഞ്ചരഹസ്യക്കലവറയുടെ പൂട്ടു തുറക്കുവാൻ അദ്ദേഹം ശ്രമിച്ചു. യൌവനത്തിൽനിന്നും പുരുഷപ്രായത്തിലെത്തുമ്പോഴേക്കും സോക്രട്ടീസിന്റെ അഗാധപാണ്ഡിത്യവും സ്വഭാവനൈർമ്മല്യവും ഗ്രീസിലെങ്ങും പ്രസിദ്ധങ്ങളായി. നാലുഭാഗത്തിൽനിന്നും ജനങ്ങൾ, പ്രത്യേകിച്ചു്, യുവാക്കൾ അദ്ദേഹത്തിന്റെ ശിഷ്യന്മാരാവാൻ വേണ്ടി തിക്കിത്തിരക്കി വന്നുകൂടി. ഇക്കാലത്തെ സോക്രട്ടീസിന്റെ ജീവിതത്തെപ്പറ്റി അറിസ്റ്റോഫനസ് നേരംപോക്കായിട്ടാണെങ്കിലും എഴുതിവെച്ച സംഗതികൾ തികച്ചും അർത്ഥവത്താണ്. "ജ്ഞാനികളെ നിർമ്മിച്ചുവിടുന്ന ഒരു ചിന്തായന്ത്രശാലയായിട്ടാണ് അദ്ദേഹത്തെ ഉപമിച്ചിരിക്കുന്നതു്. അന്നു് അദ്ദേഹത്തിനു് 40 വയസ്സുതന്നെ ആയിരുന്നില്ല.

സോക്രട്ടീസ് സദാ വേദാന്തവും പഠിച്ചു് വേദാന്തംമാത്രം ഉപദേശിച്ചുകൊണ്ടു് ജീവിച്ച ഒരു അലസനോ ഭീരുവോ ആയിരുന്നില്ല. അദ്ദേഹം ഒരു യഥാർത്ഥ കർമ്മയോഗിയുമായിരുന്നു. ഏതൻസ് ശത്രുക്കളാൽ ആക്രമിക്കപ്പെട്ടപ്പോൾ അദ്ദേഹം സ്വദേശത്തിനുവേണ്ടി ധൈര്യസമേതം യുദ്ധം ചെയ്കയും സൈനികമേധാവികളുടെ പ്രശംസക്കർഹനാവുകയും ചെയ്തു.

41-ാം വയസ്സിൽ സന്തിപ്പേ എന്ന കന്യകയെ സോക്രട്ടീസ് വിവാഹംചെയ്തു. അരിസ്റ്റേനർ പക്ഷപാതികളായ ചില ചരിത്രകാരന്മാരും സോക്രട്ടീസിന്റെ സിദ്ധാന്തങ്ങളോടു യോജിക്കാത്ത ചില സ്വാർത്ഥികളും ഈ സ്ത്രീയെ ഒരു ക്രൂരസ്വഭാവിയും വായാടിയും തർക്കക്കാരിയും മറ്റുമായി വർണ്ണിച്ചിട്ടുണ്ടെങ്കിലും ഇരുവരേയും നന്നായി നേരിട്ടറിഞ്ഞ പ്ലേറ്റോ ഈ സ്ത്രീയുടെ ഭർത്തൃഭക്തി, ബുദ്ധിശക്തി മുതലായ ഗുണങ്ങളെ പുകഴ്ത്തിയാണു് എഴുതിവെച്ചിട്ടുള്ളതു്.

ഒടുവിൽ മാനവസമുദായത്തെ നല്ലുപദേശംകൊണ്ടുദ്ധരിക്കുക എന്ന ഏറ്റവും മഹത്തായ കാര്യത്തിനായി സോക്രട്ടീസ് ചാടിപ്പുറപ്പെട്ടു. അടുത്തവസാനിച്ച യുദ്ധത്താൽ നാട്ടിൽ സർവ്വരും ദാരിദ്ര്യത്തിലും കഷ്ടത്തിലും ആയിത്തീർന്നിരുന്നു; താനും നന്നേ കുഴങ്ങിയിരുന്നു. ദാഹംകൊണ്ടു തളർന്നാലും ഒരു തുള്ളിപോലും തനുപയോഗിക്കാതെ അന്യർക്കായി കൊടുക്കുക അദ്ദേഹത്തിനു സഹസ്വഭാവമായിരുന്നു. എത്ര വിശന്നാലും ഒന്നും കഴിക്കാതെ അന്യരുടെ ദുഃഖനിവാരണമാലോചിച്ചു മനുഷ്യർക്ക് നൽകുവാനായി ദൈവം തനിക്ക് ഒരു ദൗത്യം തന്നിട്ടുള്ളതിനെ നിർവ്വഹിക്കുന്നതാണെന്ന അദ്ദേഹത്തിനു തോന്നി. ഭൗതികമായ ശരീരസുഖത്തെയല്ല, അനശ്വരമായ ആത്മനിർവൃതിയാണു് ഏവരും കാംക്ഷിക്കേണ്ടതെന്നു യുവാക്കളോടും വൃദ്ധന്മാരോടും ഒരുപോലെ അദ്ദേഹം സദാ ഉപദേശിക്കയായി. അന്നുള്ള ബുദ്ധിമാന്മാരായ ഗ്രീക്കുകാരുടെ അജ്ഞതയെ അദ്ദേഹം സോദാഹരണം വിവരിച്ചുകാണിച്ചു; ജ്ഞാനികളെന്നു സർവ്വസമ്മതിപെറ്റ ഏവരേയും സമീപിച്ചു അവരുടെ പാണ്ഡിത്യത്തെപ്പറ്റി സോക്രട്ടീസ് സൂക്ഷ്മമായി പരീക്ഷിച്ചപ്പോൾ അവരെല്ലാം കേവലം ദുരഹങ്കാരികൾ മാത്രമെന്നുകണ്ടു അദ്ദേഹം ഇച്ഛാഭംഗപ്പെട്ടു; എന്നാൽ അവരും അവരുടെ അറിവില്ലായ്മയെ സമ്മതിക്കാത്തതിലാണ് അദ്ദേഹത്തിനു കൂടുതൽ അതൃപ്തി തോന്നിയതു്. ഒട്ടാകെ ഉല്പതിഷ്ണുക്കളായ യുവജനങ്ങൾക്കു് അദ്ദേഹം ആരാധനാപുരുഷനായെങ്കിലും ഭരണാധികാരികളും പ്രമാണികളുമായ മറ്റു പേർക്കെല്ലാം അദ്ദേഹത്തോടു വലിയ വിദ്വേഷവുമായി.

സോക്രട്ടീസും ഒട്ടും കൂസാതെ ആദിയിൽ വീട്ടിൽവെച്ചും പിന്നീടു പൊതുസ്ഥലങ്ങളിൽവെച്ചും അക്കാലത്തെ വിദ്വാന്മാരുടെ അജ്ഞതയെപ്പറ്റിയും ഭൗതികമായ കാര്യങ്ങളിൽ മാത്രമായിരുന്ന അവരുടെ താല്പര്യങ്ങളെപ്പറ്റിയും യുവജനങ്ങളോടു് ആക്ഷേപിച്ചു് പറഞ്ഞുകൊടുക്കയും വേദാന്തതത്വങ്ങളെ ഉപദേശിക്കയും ക്രമമായി ചെയ്തുവന്നു. തങ്ങളുടെ ശക്തിയും സ്വാധീനവും ക്രമേണ നഷ്ടപ്പെട്ടുപോകയെന്നു് ഭരണകർത്താക്കൾക്കുകൂടി ഭയമായി. അവർ സോക്രട്ടീസിനെ കുറ്റക്കാരനാക്കിപ്പിടിച്ചു നശിപ്പിച്ചാൽ മാത്രമേ തങ്ങളുടെ സ്വാർത്ഥകാര്യങ്ങൾ മേലിൽ നടക്കയുള്ളൂവെന്നു കണ്ടു. സമുദായത്തിൽ വിശ്വസിക്കപ്പെട്ട ആചാരങ്ങളും മതചടങ്ങുകളും അനുഷ്ഠിക്കാത്തതിനും, ഗ്രീക്കുകാരുടെ പുരാതന ദൈവങ്ങളെ ആരാധിക്കാത്തതിനും, ചെറുപ്പക്കാരെ സ്വാധീനപ്പെടുത്തി ദുഷിപ്പിച്ചതിനും മറ്റുമായി അദ്ദേഹത്തിന്റെ പേരിൽ ഭരണാധികാരികൾ കുറ്റപത്രം തയ്യാറാക്കി. അക്കാലം അദ്ദേഹത്തിനു് 70 വയസ്സു് കഴിഞ്ഞിരുന്നു.

ജഡ്ജിമാർ സോക്രട്ടീസിനെ തൽക്ഷണം കൊല്ലണമെന്നു വിധിച്ചു. വളരെ ധൈര്യത്തോടുകൂടി ശാന്തനായിട്ടാണു് അദ്ദേഹം വിചാരണാസമയം കാണപ്പെട്ടതു്. അന്യായത്തിൽ കാണിച്ച അനീതിയും അസത്യവും അദ്ദേഹം ഒരിക്കലും സമ്മതി

ച്ചില്ല. അദ്ദേഹത്തെ ആ മിനുട്ടിൽതന്നെ വധിക്കുവാൻ വിധിച്ചുവെങ്കിലും ഒരു പ്രത്യേകകാരണത്താൽ വധം 30 ദിവസത്തേക്ക് നീണ്ടുപോയി. ഗ്രീക്കുകാരുടെ അപ്പോളോ ദേവത്തെ ഏതൻസിൽനിന്നും ഡീലോസ്സിലേക്ക് കൊട്ടിച്ചെഴുന്നള്ളിക്കുന്ന കൊല്ലംതോറുമുള്ള മഹോത്സവം കൊണ്ടാടുന്നത് സംബന്ധിച്ചാണ് വധം താമസിക്കാനിടവന്നതു്. ആ 30 ദിവസം കഴിയുംവരെ സോക്രട്ടീസിനെ തടവുമുറിയിലിട്ടു പൂട്ടുവാനാണുണ്ടായുള്ളത്. അങ്ങിനെ തടവിലിരിക്കുമ്പോൾ കാവൽക്കാരനെ കയ്ക്കൂലികൊണ്ട് സ്വാധീനിച്ച് സോക്രട്ടീസിനെ രക്ഷപ്പെടുത്തുവാൻ കഴിയുന്ന ചില ഉത്തമസ്നേഹിതന്മാർ അദ്ദേഹത്തോടു അതുപ്രകാരം പുറത്തുചാടാൻ കഴിയുമെന്നു ഉപദേശിച്ചിട്ടും അത്തരം നീചകർമ്മങ്ങൾ താൻ ഒരു കാലത്തും ചെയ്യുകയില്ലെന്നുതന്നെ അദ്ദേഹം മറുപടി പറഞ്ഞു്.

ഒടുവിൽ അവസാനദിവസവും വന്നു. ആ ദിവസം ആത്മാവിനെ ശരീരമാകുന്ന ജയിലിൽനിന്നും രക്ഷപ്പെടുത്താനുള്ള ഒരവസരമായിക്കരുതിയിരുന്ന സോക്രട്ടീസിന് കൂടുതൽ സന്തോഷകരമായിത്തീർന്നു. തന്റെ ഭാര്യക്കും മക്കൾക്ക് അദ്ദേഹത്തെ അവസാനമായി ഒന്നുകാണുവാൻ ഭരണകർത്താക്കൾ അനുവാദംകൊടുത്തപ്പോൾ അവർ അദ്ദേഹത്തെ കണ്ടു് കരഞ്ഞു തുടങ്ങി. അധികനേരം കൂടിക്കാഴ്ച നടന്നാൽ ലോകത്തിൽനിന്നും രക്ഷപ്രാപിക്കാനുള്ള തന്റെ ആത്മാവിന്റെ ആത്മശക്തിക്ക് ഭംഗംവരുമെന്നു തോന്നി. ക്ഷണം അവരെ അദ്ദേഹം മടക്കിഅയച്ചു. വീണ്ടും പഴയപടി ഏവരോടും വേദാന്തം ഉപദേശിക്കലായി. ഒടുവിൽ സൂര്യാസ്തമനമായപ്പോൾ ചാകാനുള്ള വിഷവും പാത്രത്തിലാക്കി ഒരു ഘാതകൻ അദ്ദേഹത്തിന്നരികിൽ വന്നുനിന്നു. ഉടനെ പാത്രം വാങ്ങി ചില പ്രാർത്ഥനകൾ ഉരുവിട്ടുകൊണ്ട് അതിലെ വിഷം കുടിക്കുകയും ചിരിച്ചുകൊണ്ടു് മരിക്കുകയും ചെയ്തു. അദ്ദേഹം വീട്ടു സ്വർഗ്ഗം പ്രാപിച്ച് ഏറെത്താമസിയാതെ ലോകം അദ്ദേഹത്തിന്റെ വേദാന്തതത്വങ്ങൾ തികച്ചും അഭിനന്ദിച്ച് സ്വീകരിക്കാനും സംഗതിയായി.




New

# Taj Mahal Hotel

CALICUT.

റെയിൽവേസ്റ്റേഷന്നടുത്ത് ഒയിററി റോഡിൽ പുതുതായി തുറന്നിട്ടുള്ള

## ന്യൂ താജ്മഹൽ ഹോട്ടൽ

സ്വദേശികൾക്കും, വിദേശികൾക്കും, യാത്രക്കാർക്കും താമസത്തിന്നും ഭക്ഷണപാനീയങ്ങൾക്കും ഏററവും സൌകര്യപ്രദം.

ടീപാർട്ടികളും ഏറെറടുത്ത് നടത്തപ്പെടുന്നതാണ്.

നിങ്ങളുടെ സന്ദർശനത്തെയും പരീക്ഷണത്തെയും ക്ഷണിച്ചുകൊള്ളുന്നു.

കോഴിക്കോട്ടു പട്ടുതെരുവിൽ സ്റ്റെൻസറിനെ അഭിമുഖീകരിച്ചുള്ള ബോംബെ ഹോട്ടലിന്റെ ഉടമസ്ഥന്മാൽ നടത്തപ്പെടുന്നതു്.

# ഇസ്ലാംമതം എന്നാൽ എന്ത്?

(ഒരു സംക്ഷിപ്തവിവരണം)

സമാധാനമതം:— ഇസ്ലാം എന്ന പദത്തിനു "സമാധാനം" എന്നും സമാധാനം നേടുവാനുള്ള മാർഗ്ഗമെന്നും, സർവ്വേശ്വരന്റെ ആജ്ഞക്കു വിധേയമാകുക മാത്രമാണു സമാധാനം സ്ഥാപിക്കുവാനുള്ള വഴിയെന്നതിനാൽ കീഴ്‌വണക്കമെന്നും അർത്ഥമാണ്. ദൈവത്തിന്റെ ആജ്ഞകൾ പൂർണ്ണമായും വഴങ്ങുകയെന്നതിനെയാണ് ആ പദം മതപരമായ അർത്ഥത്തിൽ പ്രത്യക്ഷമാക്കുന്നത്.

മതത്തിന്റെ ഉദ്ദേശ്യം:— മനുഷ്യർ പരസ്പരം സമാധാനത്തിൽ ജീവിക്കുവാനും മനുഷ്യരെ ഉന്നതവും ഉൽകൃഷ്ടവുമായ ജീവിതം നയിക്കാൻ സഹായിക്കുവാനും ഉള്ള പരിപൂർണ്ണമായ ഒരു നിയമസംഹിതയാണ് ഇസ്ലാം തന്നുയായികൾക്കു നല്കുന്നത്.

ഇസ്ലാമിന്റെ പ്രവാചകൻ:— "ഇസ്ലാമിന്റെ പ്രവാചകൻ" എന്ന വിഖ്യാതനായ മുഹമ്മദ് നബി (സ. അ.) യാണ് ന്യായപ്രമാണത്തോടുകൂടിയ അന്ത്യപ്രവാചകൻ. മനുഷ്യവർഗ്ഗത്തെ നയിക്കുവാനായി ദൈവം അയച്ച എല്ലാ പ്രവാചകരെയും, ഇബ്രാഹീമും മൂസയും ഈസയും ഉൾപ്പെടെ, ഇസ്ലാംമതാനുയായികൾ വിശ്വസിക്കുന്നു.

ഖുർആൻ:— മുസ്ലിമിന്റെ വേദഗ്രന്ഥം ഖുർആനാണ്. മററു പരിശുദ്ധ ഗ്രന്ഥങ്ങളും ദൈവം ഇറക്കിയതാണെന്നു മുസ്ലിം വിശ്വസിക്കുന്നു. മുമ്പുണ്ടായ വേദഗ്രന്ഥങ്ങൾ മനുഷ്യരുടെ കയ്യേററത്തിനു പാത്രമായി മലീമസമായതിനാൽ പ്രസ്തുത ഗ്രന്ഥങ്ങളെ ദുർബ്ബലപ്പെടുത്തിക്കൊണ്ടാണ് അവസാന വേദഗ്രന്ഥമായ ഖുർആൻ അവതരിപ്പിച്ചത്.

വിശ്വസിക്കേണ്ട സംഗതികൾ:— ഒരു മുസ്ലിം വിശ്വസിക്കേണ്ട സംഗതികൾ ഇവയാണ്: അല്ലാഹു, മലക്കുകൾ, വേദഗ്രന്ഥങ്ങൾ, ദൈവനിയുക്തരായ പ്രവാചകന്മാർ, പരലോകം, നന്മതിന്മകൾ, മരണത്തിനു ശേഷമുള്ള ഉയിർത്തെഴുന്നേല്പ്,

ഇസ്ലാമിക സിദ്ധാന്തമനുസരിച്ചു മരണാനന്തരജീവിതം ഒരു പുതിയ ജീവിതമല്ല; പ്രത്യുത, മാഞ്ഞുകിടക്കുന്ന യാഥാർത്ഥ്യങ്ങളെ വെളിച്ചത്തുകൊണ്ടുവരത്തക്കവിധത്തിൽ ഈ ജീവിതത്തിന്റെതന്നെ തുടർച്ചയാണ്. അതു അനന്തമായ പുരോഗതിയുടെ ഒരു ജീവിതമാണ്. ഈ ജീവിതത്തിൽതന്നെ ആ പുരോഗതിക്കു തയ്യാറായവർക്കു സ്വർഗ്ഗത്തിൽ—മരണാനന്തരമുള്ള പുരോഗമന ജീവിതത്തിന്റെ മററൊരു പേരാണതു്—പ്രവേശിക്കാം. പാപകർമ്മങ്ങൾകൊണ്ടു ജീവിതത്തെ കളങ്കപങ്കിലമാക്കിയവർക്കു നരകവാസം—അതായതു്, സ്വർഗ്ഗീയമായ ആനന്ദാനുഭൂതിയില്ലാത്ത അവസ്ഥ—അനുഭവിക്കണം. ഇതു അവരെ മാലിന്യങ്ങളിൽനിന്നു ശുദ്ധീകരിക്കുവാനും സ്വർഗ്ഗീയ ജീവിതത്തിനു തയ്യാറാക്കുവാനും വേണ്ടിയാണ്. ഈ ജീവിതത്തിൽതന്നെയുള്ള ആത്മീയാവസ്ഥയുടെ മറുവശം മാത്രമാണ് മരണാനന്തരമുള്ള അവസ്ഥയും.

നന്മതിന്മകളെ വിശ്വസിക്കുകയെന്നതുകൊണ്ടു് 'അർത്ഥശൂന്യമായ വിധിവിശ്വാസ'ത്തെയാണ് ഇസ്ലാം വിവക്ഷിക്കുന്നതെന്നു ചിലർ തെററിദ്ധരിച്ചിട്ടുണ്ട്. ദൈവം സൃഷ്ടിച്ച ഓരോന്നും നന്മക്കുവേണ്ടിയുള്ളതാണ്; പക്ഷെ, ഒരു നിശ്ചിത പരിതസ്ഥിതിയിൽ ഒരു നിശ്ചിതാവശ്യത്തിന്നാണെന്നുമാത്രം. അതിനെ അസ്ഥാനത്തു് ഉപയോഗിക്കുന്നതിന്റെ ഫലം തിന്മയും യാതനയും ആകുന്നു.

ഇസ്ലാമിലെ പ്രധാന കർമ്മങ്ങൾ:— അവ അഞ്ചാണ്. (1) ഏകദൈവമായ അല്ലാഹുവിലും അവന്റെ മഹാപ്രവാചകരായ മുഹമ്മദ് നബിയിലും വിശ്വാസം പ്രഖ്യാപിക്കുക. (2) നമസ്കാരം നടത്തുക. (3) വ്രതാനുഷ്ഠാനം. (4) ധർമ്മദാനം. (5) ഹജ്ജ് എന്ന തീർത്ഥയാത്ര ചെയ്യുക.

ദൈവത്തിന്റെ പ്രത്യേക ഗുണങ്ങൾ:— സർവ്വശക്തനും, സർവ്വജ്ഞനും, നീതിമാനും, സർവ്വലോകപരിപാലകനും, സ്രഷ്ടാവും, മാർഗ്ഗദർശിയും, സഹായകനുമായ ഏകദൈവത്തിലാണ് മുസ്ലിംകൾ വിശ്വസിക്കുന്നത്. അവന്നു തുല്യനായി ആരുമില്ല. അവന്നു പങ്കാളികളുമില്ല. അവൻ ആരുടെയും സന്താനമല്ല; അവന്നു സന്തതികളുമില്ല. അവൻ അപരിമേയനാണ്. ആകാശഭൂമികളും അവയിലെ വെളിച്ചവും അവനത്രെ. അവൻ പരമകാരുണികനും കൃപാനിധിയും മഹിമയേറിയവനും ഐശ്വര്യവാനും, അനന്തനും അരൂപനും ആദ്യത്തവനും അവസാനത്തവനും ആകുന്നു.

വിശ്വാസവും കർമ്മവും: കർമ്മമില്ലാത്ത വിശ്വാസം ഫലശൂന്യമാണ്. വിശ്വാസത്തെ പ്രവൃത്തിയിലേക്കു പരിവർത്തനം ചെയ്യാതിരുന്നാൽ അതു അപൂർണ്ണമാണ്. തന്റെ കർമ്മങ്ങൾക്കു താൻ ഇഹത്തിലും

പരത്തിലും ഉത്തരം പറയേണ്ടിവരുമെന്നു ഒരു മുസ്ലിം വിശ്വസിക്കുന്നു. ഓരോരുത്തനും അവനവന്റെ ഭാരം ചുമക്കേണ്ടിവരും. മറ്റൊരാളുടെ പാപത്തിന്ന് ഒരാളും പ്രായശ്ചിത്തം ചെയ്യേണ്ടിവരികയില്ല.

ഇസ്ലാമിക സിദ്ധാന്തം: "നിങ്ങൾ ദിവ്യമായ ഗുണങ്ങൾ നേടാൻ ശ്രമിക്കുക" എന്നാണ് നബിതിരുമേനി പറയുന്നതു്. മനുഷ്യന്റെ മാർഗ്ഗദർശകസ്വരൂപമാണ് ദൈവം. അവന്റെ വിശിഷ്ടഗുണങ്ങളത്രെ ഇസ്ലാമികസിദ്ധാന്തസംഹിതയുടെ അടിസ്ഥാനം. സന്മാർഗ്ഗത്തിൽ ജീവിക്കുകയെന്നതിന്റെ അർത്ഥം ആ ദിവ്യഗുണങ്ങളുമായി ഇണങ്ങുന്ന വിധത്തിൽ ജീവിക്കുകയെന്നതാണ്. മറിച്ചു പ്രവർത്തിക്കുന്നതിന്നാണ് പാപമെന്നു പറയുന്നതു്.

മനുഷ്യന്റെ കഴിവുകൾ: ഒരു മുസ്ലിം മനുഷ്യന്റെ സഹജമായ പാപരഹിതാവസ്ഥയിൽ വിശ്വസിക്കുകയും, ആ അവസ്ഥ മനുഷ്യനെ അനന്തമായ പുരോഗതിയിലേക്കു നയിക്കുമെന്നും അവനെ മലക്കുകളെക്കാൾ ഉന്നതമായ പദവിയിലും ദൈവീകത്വത്തിന്റെ അടുത്തുവരെയും എത്തിക്കുമെന്നും കരുതുകയും ചെയ്യുന്നു.

ഇസ്ലാമിൽ സ്ത്രീകളുടെ സ്ഥാനം: സ്ത്രീയും പുരുഷനും ഒരേ ധാതുവിൽനിന്നുണ്ടായവരും, ഒരേവിധം ആത്മാവുള്ളവരുമാണെന്നു ഇസ്ലാം പഠിപ്പിക്കുന്നു. സ്ത്രീപുരുഷന്മാർക്ക അന്യോന്യം സമമായ കടപ്പാടുകളാണ് ഇസ്ലാമികദൃഷ്ട്യാ ഉള്ളതു്.

മനുഷ്യസാഹോദര്യം: ദൈവത്തിന്റെ ഏകത്വത്തേയും മനുഷ്യവർഗ്ഗത്തിന്റെ സമത്വത്തേയും പ്രഖ്യാപിക്കുന്ന മതമാണു ഇസ്ലാം. വംശപാരമ്പര്യവും ധനൈശ്വര്യങ്ങളും കുലമഹിമയും യാദൃഛികമായുണ്ടാകുന്നതാണ്. സൽഗുണങ്ങളും മനുഷ്യസേവനവുമാണു യഥാർത്ഥമായ യോഗ്യതക്കുള്ള ഉപാധികൾ. ജാതിയുടെയും വർണ്ണത്തിന്റെയും ഭിന്നതകൾ ഇസ്ലാമിൽ അജ്ഞാതമാണ്. മനുഷ്യവംശം ഒരൊറ്റ കുടുംബമാണ്. വെള്ളക്കാരെയും കറുത്തവരേയും ഒരു ചരടിൽ ഇണക്കുന്നതിൽ ഇസ്ലാം വിജയിച്ചിട്ടുണ്ട്.

വ്യക്തിഗതമായ തീരുമാനം: ഓരോ കാര്യത്തിലും ഓരോരുത്തർക്കുള്ള സ്വതന്ത്രതീരുമാനങ്ങളെ ഇസ്ലാം പ്രോത്സാഹിപ്പിക്കുകയും അഭിപ്രായഭിന്നതകളെ മാനിക്കുകയും ചെയ്യുന്നു. അഭിപ്രായഭിന്നതകളെ മാനിക്കുകയെന്നതു ദൈവത്തിന്റെ അനുഗ്രഹമാണെന്നു നബി തിരുമേനി അരുളിച്ചെയ്തിട്ടുണ്ട്.

വിജ്ഞാനം: വിജ്ഞാനംതേടുക ഒരു മുസ്ലിമിന്റെ കടമയാണ്. വിജ്ഞാനസമാർജ്ജനമാണു മനുഷ്യരെ മലക്കുകളെക്കാൾ ഉന്നതമായ സ്ഥാനത്തേക്കു ഉയർത്തുന്നതു്.

തൊഴിലിന്റെ മഹിമ: മനുഷ്യനെ മാന്യമായി ജീവിക്കുവാൻ സഹായിക്കുന്ന ഏതു ജോലിയും ഇസ്ലാമിൽ ബഹുമാനിക്കപ്പെടുന്നു. മടിയെ ഒരു പാപമായിട്ടാണു ഇസ്ലാം കരുതുന്നതു്.

ധർമ്മം: സഹജീവികളെ സഹായിക്കുവാനാണു ദൈവം മനുഷ്യരിൽ വിശിഷ്ടഗുണങ്ങൾ നിക്ഷേപിച്ചിരിക്കുന്നതു്. മറ്റുള്ളവർക്കുവേണ്ടി ജീവിക്കുക മനുഷ്യന്റെ കർത്തവ്യമാണ്. ധർമ്മങ്ങൾ ചെയ്യുന്നതു പക്ഷപാതം കാണിക്കാത്തവിധത്തിൽ വേണം. ധർമ്മം മനുഷ്യനെ ദൈവത്തോടടുപ്പിക്കുന്നുവെന്നാണു ഇസ്ലാം ഉപദേശിക്കുന്നതു്. ധർമ്മവും മറ്റു ദാനങ്ങളും ഒരു കടപ്പാടാണ്. ഒരു നിശ്ചിതസംഖ്യയിൽ കൂടുതലായി സ്വത്തു കൈവശംവെക്കുന്ന ആളും ഒരു നികുതി (സക്കാത്ത്) നൽകേണ്ടതുണ്ട്. സാധുക്കളുടെ രക്ഷയ്ക്കായി ഇതു ധനികന്മാരുടെ മേൽ ഇസ്ലാംമതം ചുമത്തിയിട്ടുള്ളതാണ്.

ഇന്ന്

എല്ലാവരും സമ്മതിക്കുന്നു, ജാതി മത തൊഴിൽ ഭേദമില്ലാതെ സകലൎക്കും അത്യാവശ്യമാണ് ഇൻഷൂറൻസ് എന്ന്.

അധികവിവരങ്ങൾക്കാവശ്യപ്പെടുക:—

കോച്ചിക്കാർ ബ്രദേർസ്, ലിമിറ്റഡ്,

ദക്ഷിണേന്ത്യക്കുള്ള പ്രധാന ഏജൻറ്മാർ:—

ദി ബോംബെ ലൈഫ് അഷ്വറൻസ് കമ്പനി, ലിമിറ്റഡ്.,

പുതിയറ, കോഴിക്കോട്.

(ദക്ഷിണേന്ത്യയിൽ മുഴുക്കെ ബ്രാഞ്ചുകളും ഏജൻസികളും ഉണ്ട്.)

# വിദ്യാഭ്യാസ പുനഃസംഘടന

## മദിരാശി സർവ്വകലാശാലാ കമ്മിററിയുടെ റിപ്പോർട്ടിന്റെ സംഗ്രഹം

മദിരാശി സർവ്വകലാശാലയിൽനിന്നും, വിദ്യാഭ്യാസ പുനഃസംഘടനയെപ്പററി ആലോചിക്കുന്നതിന് നിശ്ചയിച്ച സ്പെഷ്യൽ കമ്മിററി സമർപ്പിച്ച റിപ്പോർട്ട് പ്രസിദ്ധംചെയ്തിരിക്കുന്നു. പ്രൈമറിമുതൽ സർവ്വകലാശാലവരെയുള്ള വിദ്യാഭ്യാസത്തിന്റെ വിവിധഭാഗങ്ങളെയും സ്പർശിക്കുന്നതാണ് ഈ റിപ്പോർട്ടിലടങ്ങിയ ശുപാർശകൾ. നിർബ്ബന്ധ വിദ്യാഭ്യാസം, സെക്കൻററി വിദ്യാഭ്യാസം, സാങ്കേതിക വിദ്യാഭ്യാസം, ടെക്നോളജി, വാണിജ്യ സ്കൂളുകൾ, ഉദ്യോഗപരിശീലനം, സർവ്വകലാശാലാ വിദ്യാഭ്യാസം, ഗവേഷണം എന്നീ നാനാ വിഭാഗങ്ങളും കമ്മിററിയുടെ പരിചിന്തനക്ക വിഷയീഭവിച്ചിരുന്നു. ബാലാദ്ധ്യയനശാലകൾ, സ്ത്രീവിദ്യാഭ്യാസം, പട്ടികജാതിക്കാരുടെയും പിന്നോക്ക സമുദായക്കാരുടെയും വിദ്യാഭ്യാസം എന്നിവയിൽ സുവിശദമായ നിർദ്ദേശങ്ങൾ നൽകിയിരിക്കുന്നു എന്നതാണ് റിപ്പോർട്ടിന്റെ ഒരു പ്രത്യേകത. ആവശ്യാനുസരണം ടീച്ചർമാരുണ്ടാകുവാൻ തക്കവണ്ണവും യഥാർത്ഥവുമായ ട്രെയിനിങ്ങ് ഏർപ്പെടുത്തുക, സ്കൂളുകൾക്ക് ഗ്രാൻറുകൾ നൽകുന്ന സമ്പ്രദായത്തിൽ ഭേദഗതിചെയ്യുക, സ്കൂളുകളും ട്രെയിനിങ്ങ് കേന്ദ്രങ്ങളും കോളേജുകളും ആവശ്യമായ ഇടങ്ങളിൽ ഏർപ്പെടുത്തുക, പബ്ലിക്ക് സർവ്വീസുകളിൽ നിയമനം നടത്തുന്നതിനുള്ള നിയമത്തിൽ ഭേദഗതി വരുത്തുക, എസ്സ്. എസ്സ്. എൽ. സി. ബോർഡ് പരിഷ്കരിക്കുക എന്നവയെപ്പററിയും റിപ്പോർട്ട് കൂലങ്കഷമായി വിചിന്തനം ചെയ്യുന്നുണ്ട്. റിപ്പോർട്ടിലെ പ്രധാനമായ ഒരദ്ധ്യായം വകുപ്പുഭരണത്തെ സംബന്ധിച്ചുള്ളതാണ്; ഭാവി പൌരന്മാരുടെ വിദ്യാഭ്യാസത്തിനുത്തരവാദം വഹിക്കേണ്ടതായ ഭരണയന്ത്രത്തിന്റെ നിയന്ത്രണം, ഗവർമ്മേണ്ടിലെ വിവിധ ഡിപ്പാർട്ടുമെൻറുകളും വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറും വിവിധരീതിയിലുള്ള വിദ്യാഭ്യാസത്തിനുത്തരവാദം ഭരമേല്പിക്കപ്പെട്ട വിവിധ സ്ഥാപനങ്ങളും തമ്മിലുണ്ടായിരിക്കേണ്ടതായ സഹകരണത്തിന്റെയും സമീകരണത്തിന്റെയും സമ്പ്രദായവും വ്യാപ്തിയും, ഇവയെപ്പററി പ്രസ്തുത അദ്ധ്യായത്തിൽ സുവിശദമായ ശുപാർശകൾ അടങ്ങിയിരിക്കുന്നു. ശുപാർശകളിൽ ചിലതിനെ കൂലങ്കഷമായി ചർച്ചചെയ്യുന്നതിന് നിയമിക്കേണ്ടതായ സ്പെഷ്യൽ കമ്മിററികളുടെ ഘടനയെപ്പററിയും പരാമർശിച്ചിട്ടുണ്ട്. ഇവയിൽ പ്രധാനപ്പെട്ട രണ്ടു കമ്മിററികളാണ്: പ്രൈമറി, സെക്കൻററി എന്നീ രണ്ടു വിഭാഗങ്ങളിലെയും വിഷയങ്ങൾ, സിലബസ്സ്, പരീക്ഷകൾ മുതലായവയെപ്പററി ആലോചിക്കുന്നതിനുള്ളതും, വിവിധ സ്കൂളുകളുടെയും സാങ്കേതിക പഠനത്തിന്റെയും പദ്ധതികൾ ഒരുക്കാനുള്ളതും.

റിപ്പോർട്ടിലെ ചില പ്രധാന ശുപാർശകൾ ഇതിനു കീഴെ ചേർക്കുന്നു:—

ശുപാർശകളുടെ സംഗ്രഹം: 5—6 വയസ്സുമുതൽ 13—14 വയസ്സുവരെ എട്ടുവർഷത്തോളം സൌജന്യവും നിർബ്ബന്ധവുമായ വിദ്യാഭ്യാസംവേണമെന്ന് കമ്മിററി അഭിപ്രായപ്പെട്ടിരിക്കുന്നു; എന്നാൽ, കെട്ടിടങ്ങളുടെയും ടീച്ചർമാരുടെയും വൈരള്യംനിമിത്തം, പ്രൈമറി ക്ലാസുകളിൽ മാത്രം ഉടൻതന്നെ നിർബ്ബന്ധ വിദ്യാഭ്യാസം നടപ്പിൽവരുത്തുകയും, ക്രമേണ അതു പടിപടിയായി മിഡിൽ സ്കൂളുകളിലും വ്യാപിപ്പിക്കുകയും ചെയ്യണമെന്നാണ് കമ്മിററിയുടെ അഭിപ്രായം. പ്രൈമറി, സെക്കൻററി എന്നിങ്ങിനെ രണ്ടുവിധം സ്കൂളുകൾമാത്രമെ ആവശ്യമുള്ളു; പ്രൈമറി സ്കൂളുകൾ 1000 ജനസംഖ്യയുള്ള സകലഗ്രാമങ്ങളിലും ഏർപ്പെടുത്തേണ്ടതും, കുട്ടികൾക്ക സൌകര്യപ്രദമാകുവാൻതക്കവണ്ണമുള്ള കേന്ദ്രസ്ഥാനങ്ങളിൽ സ്ഥാപിക്കേണ്ടതും ആണ്. കുട്ടികൾക്ക സൌജന്യഭക്ഷണവും വാഹനങ്ങളും, ആവശ്യമുണ്ടെങ്കിൽ പുസ്തകങ്ങൾ, സ്ലേററുകൾ മുതലായവയും, ദരിദ്രവിദ്യാർത്ഥികൾക്ക വസ്ത്രവും നൽകണം. ഈ സൌജന്യങ്ങൾ ചെയ്തുകൊടുക്കുന്നതിന് പരിപൂർണ്ണമായ ഉത്തരവാദം വഹിക്കണം സ്റ്റേററ് എന്ന വിഷയം ഊന്നിപ്പറഞ്ഞിരിക്കുന്നു; മാത്രമല്ല, സ്കൂളുകൾ ഷിഫ്ററ് സമ്പ്രദായത്തിൽ (ദിവസേന ഒന്നിലധികം തവണകളായി ക്ലാസുകൾ നടത്തുക) നടത്തണമെന്നും പൂർണ്ണസമയവും ഒഴിവുസമയങ്ങളിൽ മാത്രവും ജോലി ചെയ്യുന്ന അദ്ധ്യാപകന്മാരുണ്ടായിരിക്കണമെന്നും ടീച്ചർമാരിൽ ഭൂരിപക്ഷവും സ്ത്രീകളായിരിക്കണമെന്നും പ്രത്യേകിച്ചും അഭിപ്രായപ്പെട്ടിരിക്കുന്നു. വ്യവസായ കേന്ദ്രങ്ങളിലും, നഗരങ്ങളിൽ ദരിദ്രന്മാരും തൊഴിലാളികളും നിവസിക്കുന്ന ഇടങ്ങളിലും ബാലാദ്ധ്യയന ശാലകൾ ഏർപ്പെടുത്തണമെന്നും ശുപാർശചെയ്യപ്പെട്ടിരിക്കുന്നു.

### സ്ത്രീവിദ്യാഭ്യാസം

പ്രൈമറിക്ലാസുകളിലും, ഒരുപക്ഷെ ഡിഗ്രിക്ലാസുകളിലും ഉദ്യോഗസംബന്ധമായി പരിശീലനം നൽകു

ന്നക്ലാസുകളിലും സഹവിദ്യാഭ്യാസം അനുവദിക്കാമെങ്കിലും, ഹൈസ്കൂൾ, ഇൻറർമീഡിയററ് ക്ലാസുകളിൽ ആയതു അനുവദിക്കരുതെന്നാണ് കമ്മിററിയുടെ അഭിപ്രായം. പെൺകുട്ടികൾക്കുവേണ്ടി പ്രത്യേകം ഹൈസ്കൂളുകളും കോളേജുകളും ഏർപ്പെടുത്തേണ്ടതും, അവിടങ്ങളിൽ കായികവ്യായാമങ്ങൾ, സാമൂഹ്യജീവിതം മുതലായവയ്ക്കു സൌജന്യമായ സൌകര്യങ്ങളേർപ്പെടുത്തേണ്ടതുമാണ്. ഡിഗ്രിക്ലാസുകളിൽ സഹവിദ്യാഭ്യാസം ഏർപ്പാടുചെയ്യുന്നുണ്ടെങ്കിൽ ടീച്ചർമാരിൽ ക്ലിപ്തമായത്രപേർ സ്ത്രീകളായിരിക്കണം. ആരോഗ്യശാസ്ത്രം, ഗൃഹഭരണം, ശിശുപരിശീലനം, മാതൃത്വം ഇവയിൽ പഠനം നിർബ്ബന്ധമാക്കേണ്ടതാണ്.

## പിന്നോക്കസമുദായക്കാരുടെ വിദ്യാഭ്യാസം

അധഃകൃതർ, പിന്നോക്കസമുദായക്കാർ, അപരിഷ്കൃതപ്രദേശവാസികൾ ഇവരുടെ വിദ്യാഭ്യാസത്തിന്ന് പ്രത്യേക സൌകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കേണ്ടതാണെന്നാണ് കമ്മിററിയുടെ ശുപാർശ. ഈ വിഷയത്തിൽ കഴിഞ്ഞ കാലങ്ങളിൽ പ്രദർശിപ്പിച്ച അനാസ്ഥ തിരുത്തുവാൻ ഗവർമ്മെണ്ട് കൂടുംവേഗം പരിശ്രമിക്കേണ്ടതാണ്.

## മുതിർന്നവരുടെ വിദ്യാഭ്യാസം.

ഈ ഇനത്തിൽ അക്ഷരാഭ്യാസമില്ലാത്തവർക്ക് സാക്ഷരത്വം നൽകുക, അല്പം വിദ്യാഭ്യാസം ലഭിച്ചവർക്കു കൂടുതൽ പഠനത്തിന്നു സൌകര്യമേർപ്പെടുത്തുക എന്നീ രണ്ടു കാര്യങ്ങൾ ഉൾപ്പെടും. ആദ്യം പറഞ്ഞ കാര്യത്തിലേക്ക് ടീച്ചർമാർക്ക് പ്രത്യേകപരിശീലനം നൽകേണ്ടതും, ആവശ്യമായ പാഠപുസ്തകങ്ങൾ തയ്യാറാക്കേണ്ടതുമാണ്. ഈ വിഷയത്തിൽ വായനശാലകൾക്കുള്ള പ്രാധാന്യത്തെ കമ്മിററി പ്രത്യേകം ചൂണ്ടിക്കാട്ടിയിരിക്കുന്നു.

വ്യായാമങ്ങൾ, ആരോഗ്യസംരക്ഷണം എന്നിവയിൽ കൂടുതൽ ശുഷ്കാന്തി വെക്കണമെന്നു അഭിപ്രായപ്പെടുന്നതോടൊപ്പം കളിസ്ഥലങ്ങൾ ഏർപ്പെടുത്തേണ്ടതിന്റെയും പ്രത്യേകപരിശീലനം ലഭിച്ച അദ്ധ്യാപകന്മാരുടെ മേൽനോട്ടത്തിൽ വിനോദക്കളികൾ നടത്തപ്പെടേണ്ടതിന്റെയും ആവശ്യകത കമ്മിററി ചൂണ്ടിക്കാട്ടുന്നുണ്ട്, കായികവ്യായാമങ്ങൾക്ക് ഒരു ഉപദേശകബോർഡ്, വൈദ്യപരിശോധനക്കായി ഒരു സ്കൂൾ മെഡിക്കൽസർവ്വീസ് ഇവയേർപ്പെടുത്തുക, വലിയകോളേജുകളിൽ അദ്ധ്യാപകന്മാരിൽ ഒരാളായി വൈദ്യപഠനം നേടിയ ഒരാളെ ഏർപ്പെടുത്തുക മുതലായവയാണ് തൽസംബന്ധമായി കമ്മിററിയുടെ ശുപാർശ.

ടീച്ചർമാരുടെ ട്രെയിനിങ്ങിനെ സംബന്ധിച്ചുള്ളതാണ് റിപ്പോർട്ടിലെ ശുപാർശകളിൽ ഏററവും പ്രധാനമായ ഒന്ന്. ഗ്രാജുവേററ്, അണ്ടർ ഗ്രാജുവേററ് എന്നീ രണ്ടുവിധം ട്രെയിനിങ്ങ് മാത്രമേ ഉണ്ടാകുവാൻ പാടുള്ളു; ഇവയിൽ ടീച്ചർമാരുടെ നിയമനം, ട്രെയിനിങ്ങ് സമ്പ്രദായം, അവയുടെ മേലന്വേഷണം, പ്രാക്ടിക്കൽ ട്രെയിനിങ്ങ് മുതലായ വിഷയങ്ങളിൽ സമൂല പരിവർത്തനമാണ് കമ്മിററി ശുപാർശചെയ്തിരിക്കുന്നതു്. ടീച്ചർമാരുടെ ശമ്പളകാര്യത്തിൽ കേന്ദ്ര ഉപദേശക ബോർഡിന്റെ ശുപാർശയെ കമ്മിററി അംഗീകരിച്ചിരിക്കുന്നു. ടീച്ചർമാരുടെ അധികാരാവകാശങ്ങളും സമുദായത്തിൽ അവർക്കുള്ള സ്ഥാനവലിപ്പവും കമ്മിററി പ്രത്യേകം ഊന്നിപ്പറയുന്നുണ്ട്.

## ധനകാര്യം

നിർബ്ബന്ധ വിദ്യാഭ്യാസത്തിന്റെ സകല ഉത്തരവാദവും ഗവർമ്മെണ്ട് വഹിക്കണമെന്നും, സാങ്കേതിക വിദ്യാഭ്യാസത്തിന്റെ ചുമതല കുറേയേറെ ഗവർമ്മെണ്ട് ഏറെറടുക്കണമെന്നും സർവ്വകലാശാലകൾക്കു ഗവർമ്മെണ്ട് ഗണ്യമായ സഹായം നൽകണമെന്നും കമ്മിററി അഭിപ്രായപ്പെട്ടിരിക്കുന്നു. കൂടുതൽ ടീച്ചർമാരുടെ തസ്തികകൾ, തൃപ്തികരമായ ശമ്പളത്തോതു്, ലൈബ്രറികളും ലബോറട്ടറികളും ഏർപ്പെടുത്തൽ, ഗവേഷണം, സ്റ്റഡിലീവ്, ഉപരിപഠനാർത്ഥം വിദേശങ്ങളിലേക്ക് പോകുന്നതിന്ന് വേതനം ഇവയും ഗവർമ്മെണ്ടിന്റെ ചുമതലയിൽപ്പെട്ടതായിരിക്കേണ്ടതാണ്. വിദ്യാഭ്യാസ സെസ്സ് പിരിക്കുവാൻ പ്രാദേശിക സ്വയംഭരണസഭകൾക്ക് അധികാരം നൽകിക്കൊണ്ടുള്ള ഇന്നത്തെ നിയമങ്ങൾക്കു പകരം, ഗവർമ്മെണ്ടുതന്നെ അത്തരം സെസ്സ് പിരിച്ച് ഒരു വിദ്യാഭ്യാസഫണ്ട് രൂപവൽക്കരിക്കേണ്ടതാണ്. സഹായധനം നൽകുന്നതു സംബന്ധിച്ച ചട്ടങ്ങൾ പരിഷ്കരിക്കേണ്ടതും, എയിഡഡ് വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ പ്രതിനിധികളെയും ഉൾപ്പെടുത്തിക്കൊണ്ടുള്ള ഒരു സ്പെഷ്യൽ വിദഗ്ദ്ധകമ്മിററി രൂപവൽക്കരിക്കേണ്ടതുമാണ്.

വിദ്യാഭ്യാസമെന്നതിന്റെ ആധുനികമായ നിർവ്വചനത്തിന്നനുയോജ്യമാംവണ്ണം വിദ്യാഭ്യാസവകുപ്പിന്റെ ഭരണത്തിൽതന്നെ സമൂലമായ പരിഷ്കരണം അത്യാവശ്യമാണ്. പബ്ലിക്ക് എഡുക്കേഷൻ ഡിപ്പാർട്ടുമെന്റ് ഒരു മന്ത്രിയുടെ കീഴിലായിരിക്കേണ്ടതും, അദ്ദേഹവും വിദ്യാഭ്യാസ ഡയരക്ടരുംകൂടി പ്രസ്തുത വകുപ്പിന്റെ ഭരണം നടത്തേണ്ടതും, വിദ്യാഭ്യാസമന്ത്രിയുടെ നേതൃത്വത്തിൽ മററു മന്ത്രിമാരടങ്ങിയതും, വിദ്യാഭ്യാസ മേലദ്ധ്യക്ഷന്റെ നേതൃത്വത്തിൽ വിവിധ വകുപ്പ് മേധാവികളടങ്ങിയതും ആയ ഓരോ ഉപദേ

ശകകമ്മിററിയെ ഏല്പിക്കേണ്ടതും ആണ്. ഹെഡ്മാസ്റ്റർമാർ, ഹെഡ്മിസ്ട്രസ്സ്മാർ, പരിചയംസിദ്ധിച്ച മററ ടീച്ചർമാർ ഇവരിൽനിന്നു തിരഞ്ഞെടുക്കുന്നവരെയും ഇൻസ്പെക്ടർമാരായി നിയമിക്കേണ്ടതാണ്.

വിദ്യാഭ്യാസ വിഷയകമായ പുസ്തകങ്ങൾ, പത്രങ്ങൾ മുതലായ നിശ്ചിതമായ പ്രസിദ്ധീകരണങ്ങളും റിപ്പോർട്ടുകളും മററുമടങ്ങിയ ഒരു കേന്ദ്രഗ്രന്ഥാലയവും ജില്ലാ കേന്ദ്രഗ്രന്ഥാലയങ്ങളും ഏർപ്പെടുത്തേണ്ടതാണെന്നാണ് കമ്മിററിയുടെ അഭിപ്രായം.

## സെക്കൻററി വിദ്യാഭ്യാസം

ഇതു ആറുകൊല്ലത്തേക്കുള്ളതായിരിക്കണം; ആദ്യത്തെ മൂന്നുകൊല്ലത്തേതു് മിഡിൽ സ്കൂൾകാലം. ഈ കാലത്തെ പഠനം, പ്രാദേശികമായ ആവശ്യങ്ങൾക്കനുസൃതമായ ഈഷൽ ഭേദഗതികളാവാം എന്ന ഉപാധിയിന്മേൽ സർവ്വത്ര സമാനമാണ്. രണ്ടാമത്തേതായ ഹൈസ്കൂൾ കാലത്തേക്ക് രണ്ടുവിധം സ്കൂളുകളുണ്ടായിരിക്കും, പ്രിപ്പറേറററി സ്കൂളുകളും സാങ്കേതിക സ്കൂളുകളും. ആദ്യത്തേതു്, സർവ്വകലാശാലാ പ്രവേശനത്തിന് പ്രാപ്തമാക്കുന്നതും രണ്ടാമത്തേതു് സാങ്കേതിക ഉപരിപഠനത്തിന്ന് വഴിതെളിയിക്കുന്നതും ആയിരിക്കും. പ്രൈമറിയിൽനിന്ന് സെക്കൻററിസ്കൂളിലേക്കും മിഡിൽ സ്കൂളിൽനിന്ന് ഹൈസ്കൂളിലേക്കും പ്രവേശിപ്പിക്കുന്നതിന്ന് തിരഞ്ഞെടുപ്പു പരീക്ഷ ഉണ്ടാകുവാൻ പാടില്ല; അതതു ഹെഡ്മാസ്റ്ററുടെ റിപ്പോർട്ടുകൾക്കനുസരിച്ചും പ്രവേശനമനുവദിക്കുന്ന ഹെഡ്മാസ്റ്ററുടെ യുക്താനുസരണവും ആയിരിക്കും. വിദ്യാർത്ഥികൾക്ക് ഇഷ്ടമുള്ള അവസരത്തിൽ ഒരുതരം സ്കൂളിൽനിന്ന് മറെറാരു തരം സ്കൂളിലേക്ക് പ്രവേശിക്കുവാൻ സൌകര്യമുണ്ടായിരിക്കണം. ഹൈസ്കൂളുകൾ മിക്കവാറും നാട്ടുപുറത്തായിരിക്കണമെന്നും റിപ്പോർട്ടിലഭിപ്രായപ്പെട്ടിട്ടുണ്ട്.

## ഗവമ്മേണ്ട് സർവ്വീസിലേക്ക് പ്രവേശനം

ഗവമ്മേണ്ട് സർവ്വീസിലേക്കുള്ള ഇന്നത്തെ നിയമനസമ്പ്രദായം ന്യായാനുസൃതം ഭേദഗതി ചെയ്യണമെന്നും, ജൂനിയർ ക്ലാർക്ക്ഷിപ്പ് മുതലായ തസ്തികകളിലേക്കുള്ള നിയമനം സ്കൂൾവിദ്യാഭ്യാസം പൂർത്തിയാക്കിയവരിൽനിന്നായിരിക്കണമെന്നും, ചുരുങ്ങിയ വയസ്സ് 16 ആയിരിക്കണമെന്നും, തിരഞ്ഞെടുക്കപ്പെട്ടവർക്ക് അതാതു വകുപ്പിലെ ജോലി സംബന്ധമായി പ്രത്യേകം ഏർപ്പെടുത്തപ്പെടുന്ന സ്കൂളുകളിൽ രണ്ടോ മൂന്നോ കൊല്ലം പരിശീലനം നൽകേണ്ടതാണെന്നും അഭിപ്രായപ്പെട്ടിട്ടുണ്ട്.

## വാണിജ്യ സ്കൂളുകൾ

ഗവമ്മേണ്ടിന്റെ ആഭിമുഖ്യത്തിൽ വാണിജ്യ സ്കൂളുകൾ ഏർപ്പെടുത്തണമെന്നും, അവിടെ ചേരുന്ന മിഡിൽ സ്കൂളുകൾവരെ പഠിച്ചവരായ വിദ്യാർത്ഥികൾക്ക് രണ്ടോ മൂന്നോ കൊല്ലങ്ങളോളം പരിശീലനം നൽകേണ്ടതാണെന്നും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

## ഉന്നത വിദ്യാഭ്യാസം

സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുകയും തുടർന്ന് പഠിക്കുവാൻ ആഗ്രഹിക്കുകയും ചെയ്യുന്നവർക്ക് ഉന്നത വിദ്യാഭ്യാസം നേടുവാൻ സൌകര്യമുണ്ടാകേണ്ടതാണെന്ന് റിപ്പോർട്ടിൽ ശുപാർശ ചെയ്തിരിക്കുന്നു. ഹൈസ്കൂൾ പഠനകാലത്തും പിന്നീടും സാഹിത്യേതരമായ വിദ്യാഭ്യാസത്തിനുള്ള സൌകര്യത്തിന്റെ അഭാവം, ഗവമ്മേണ്ട് സർവ്വീസുകളിൽ പ്രവേശനം നൽകുന്നതിലടങ്ങിയ സമ്പ്രദായം, അർഹന്മാരായ യുവാക്കന്മാർക്ക് വ്യാവസായികജീവിതം നയിക്കുന്നതിന്ന് പ്രോത്സാഹനം ലഭിക്കായ്ക ഇവയാണ് സർവ്വകലാശാലാ ക്ലാസ്സുകളിൽ വിദ്യാർത്ഥികൾ അത്യധികം തിക്കിത്തിരക്കി വരുവാനിടയാക്കുന്നതെന്നാണ് കമ്മിററിയുടെ അഭിപ്രായം. സാഹിത്യേതരമായ പഠനത്തിന് ഗവമ്മേണ്ടുതന്നെ സൌകര്യമുണ്ടാക്കിക്കൊടുക്കേണ്ടതാണ്.

## സർവ്വകലാശാലാ വിദ്യാഭ്യാസം

സർവ്വകലാശാലാ വിദ്യാഭ്യാസത്തിന് ഇന്നുള്ള കാലദൈർഘ്യം കുറയ്ക്കുന്നതിനോടു കമ്മിററി യോജിക്കുന്നില്ല; നേരെമറിച്ച്, ഹൈസ്കൂൾ പഠനത്തിൽ ഏർപ്പെടുത്തുവാൻ ഉപരിസൂചിതമായ വ്യത്യാസങ്ങളെ പരിഗണിച്ച് എസ്സ്. എസ്സ്. എൽ. സി.ക്ക് അഞ്ചുവർഷവുംകൂടി നീട്ടണമെന്നാണ് കമ്മിററിയുടെ അഭിപ്രായം. ഏതായാലും, വ്യത്യസ്തചുമതലകളോടുകൂടിയ ഒരു എക്സിക്യൂട്ടീവ് കമ്മിററി, ഒരു അക്കാഡമിക്ക് കമ്മിററി, ഒരു പരീക്ഷകസംഘം ഇവയേർപ്പെടുത്തുവാൻ തക്കവണ്ണം എസ്സ്. എസ്സ്. എൽ. സി. ബോർഡ് അഴിച്ചുകൂട്ടണമെന്നാണ് കമ്മിററി ശുപാർശ ചെയ്യുന്നതു്.

വ്യവസായം, കൃഷി, വാണിജ്യം ഇവയിൽ വർദ്ധമാനമായിവരുന്ന ആവശ്യങ്ങൾക്കനുസൃതമായി സർവ്വകലാശാലാ വിദ്യാഭ്യാസത്തിൽ നവംനവങ്ങളായ പാഠ്യപദ്ധതികൾ ചേർക്കേണ്ടതാണെന്നും, വിദേശങ്ങളിലെ ആധുനിക വിദ്യാഭ്യാസരീതികളെ പ്രത്യേകം പഠിച്ചറിഞ്ഞിരിക്കേണമെന്നും ആണ് അഭിപ്രായം. ശാസ്ത്രീയപഠനം, ഗവേഷണം മുതലായവയ്ക്കു് പ്രത്യേകിച്ചും പ്രാധാന്യം കല്പിക്കേണ്ടതാണ്.

## ബാലപംക്തി

# ധീരനായൊരു പടനായകൻ

പ്രിയപ്പെട്ട കുട്ടികളേ!

രണ്ടാം ലോകമഹായുദ്ധം എന്നറിയപ്പെടുന്ന ഒരു ഘോരവിപത്തിനെ തരണംചെയ്തു കഴിഞ്ഞുവല്ലോ. യുദ്ധത്തിൽ ഗതാഗതം മുടങ്ങുക, രക്ഷാമാർഗ്ഗമറ്റുക, എന്നിങ്ങിനെയുള്ള അവസ്ഥ ഒരു സൈന്യത്തിന്നു നേരിട്ടാൽ പരാജയം നിശ്ചയമാണെന്നാണ് അവർ കരുതുക. അതിനാൽ ഏതെങ്കിലും രാജ്യത്തെ ആക്രമിക്കാനായി ചെല്ലുന്ന സേന ഗതാഗതത്തിന്നുള്ള വഴി ഉറപ്പിക്കുകയായിരിക്കും ആദ്യമായി ചെയ്യുന്ന പ്രവൃത്തി. വല്ല പ്രകാരത്തിലും തലസ്ഥാനവുമായി ബന്ധം വേർപെടുകയാണെങ്കിൽ, പിന്നെ ആ സൈന്യത്തിന്റെ കാര്യം അപകടംതന്നെയാണ്. മററുള്ളവർക്കു അവരെപ്പററി നിരാശപ്പെടുകയല്ലാതെ നിവൃത്തിയില്ല. അവർ തന്നെയും മനസ്സിടിഞ്ഞു ആശയററവരായിത്തീരുന്നതാണ്. ഇതു യുദ്ധത്തിൽ സാധാരണമായി നാം കണ്ടുവരുന്ന പരമാർത്ഥമാകുന്നു. എന്നാൽ ഇതിന്നെതിരായി ഇസ്ലാമിക ചരിത്രത്തിൽ നിന്നുള്ള ഒരു കഥ ഈ പ്രാവശ്യം നിങ്ങൾക്കു പറഞ്ഞുതരാം.

സ്പെയിൻ എന്ന യൂറോപ്യൻ രാജ്യത്തെപ്പററി നിങ്ങൾ അറിഞ്ഞിട്ടുള്ളതാണല്ലോ. മുസ്ലിംകൾ ഹിജ്റ ആദ്യത്തെ നൂററാണ്ടിൽ തന്നെ മധ്യധരണിവരെയുള്ള ആഫ്രിക്കൻ ഭൂഖണ്ഡമെല്ലാം അധീനപ്പെടുത്തിക്കഴിഞ്ഞിരുന്നു. ഒന്നാം നൂററാണ്ടിന്റെ അവസാനഘട്ടമാണ്. അന്നു സ്പെയിനിൽ ഭരണകർത്താവായിരുന്നതു റോഡ്റിക് എന്നപേരായ ഒരു രാജാവായിരുന്നു. അദ്ദേഹം പാദ്രിമാരോടു യോജിച്ചുനിന്നു പ്രജകളെ കഷ്ടപ്പെടുത്തിക്കൊണ്ടിരുന്നു. സുയൂത്തയിലെ പ്രഭുവായ കൗണ്ട് ജൂലിയനും രാജാവിന്റെ ദ്രോഹത്തിന്നു വിധേയനായിത്തീർന്നു. ഒടുവിൽ കൗണ്ട് ജൂലിയൻ ആഫ്രിക്കയിലുള്ള മുസ്ലിം ഗവർണ്ണരോടു നേരിട്ടുള്ള സഹായമർത്ഥിച്ചു.

അന്നു മുസ്ലിംകളുടെ ഖലീഫായിരുന്നതു വലീദുബ്നു അബ്ദുൽ മലിക്കാണ്. ഖലീഫയുടെ തലസ്ഥാനം ഡമാസ്കസ്സായിരുന്നു. ആഫ്രിക്കയിലെ ഗവർണ്ണരായിരുന്ന മൂസബ്നുനസീർ കൗണ്ട് ജൂലിയന്റെ ആഗമനത്തെപ്പററിയും റോഡ്റിക് രാജാവിന്റെ നിഷ്ഠൂരതകളെപ്പററിയും ഖലീഫക്കെഴുതി ആക്രമണത്തിന്നനുമതി ആവശ്യപ്പെട്ടു. ഖലീഫ അനുകൂലമായ മറുപടി നൽകുകയും ചെയ്തു.

മൂസബ്നു നസീർ യുദ്ധസന്നാഹങ്ങളൊരുക്കാൻ തുടങ്ങി. യുവാക്കന്മാരെ സൈന്യത്തിൽ ചേർത്തു. ആകെ 7000 ഭടന്മാരടങ്ങിയ ഒരു സേനാസമൂഹത്തെയാണ് സ്പെയിനാക്രമണത്തിന്നു സജ്ജമാക്കിയത്. പ്രസ്തുത സൈന്യത്തിന്റെ നായകനായി താരിഖ് എന്ന പേരായ ഒരു ആഫ്രിക്കക്കാരനെ ഗവർണ്ണർ മൂസ നിയോഗിച്ചു.

താരിഖ് ഒരു നീഗ്രോക്കാരനായ യുവാവാണ്. മുസ്ലിമീങ്ങൾ ആഫ്രിക്ക ആക്രമിച്ച സമയത്തു അവർക്കെതിരായി യുദ്ധംചെയ്തിരുന്നു. പിന്നീടദ്ദേഹം ഇസ്ലാംമതം വിശ്വസിച്ചു. താരിഖിന്റെ യുദ്ധസാമർത്ഥ്യത്തിലും നേതൃത്വത്തിലും ഗവർണ്ണർക്കു നല്ല വിശ്വാസമുണ്ടായിരുന്നു. ഒടുവിൽ താരിഖും സൈന്യവും 4 കപ്പലുകളിലായി സ്പെയിനിലേക്കു പുറപ്പെട്ടു. സ്പെയിനിൽ ഇന്നു ജിബ്രാൾട്ടർ എന്നറിയപ്പെടുന്ന മലയുടെ താഴ്വരയിൽ ഹിജറ 92 റജബ് 5-ാംനു താരിഖും സൈന്യവും കപ്പലിൽനിന്നിറങ്ങി.

അന്നു കെൽപ്സ് റോക്ക് എന്നായിരുന്നു ആ മലയുടെ പേര്. താരിഖിന്റെ സൈന്യം അവിടെ ഇറങ്ങിയതുകൊണ്ടു താരിഖിന്റെ മല എന്നർത്ഥമായ ജബലുത്താരിഖ് എന്നു അതിനെ പറയാൻ തുടങ്ങി. പിന്നീട് ഈ പേർതന്നെയാണ് രൂപംപകർന്നു ജിബ്രാൾട്ടർ എന്നായിത്തീർന്നതു്.

സൈന്യം കരക്കിറങ്ങി. സാമാനങ്ങൾ ഇറക്കുകയുംചെയ്തു. താരിഖ് സൈന്യങ്ങളെ അണിനിരത്തി അവരോടായി ഇങ്ങിനെപറഞ്ഞു:—"നാം യാത്രചെയ്ത കപ്പലുകൾ ഇതാ അടുത്തുനില്പുണ്ട്

യുദ്ധം ചെയ്യാൻ മടിയുള്ളവരോ മരിക്കുന്നതിനു ഭയമുള്ളവരോ ആരെങ്കിലും ഈ കൂട്ടത്തിലുണ്ടെങ്കിൽ അവക്കു ഇതിൽ മടങ്ങിപ്പോകുന്നതിനു വിരോധമില്ല. ഒട്ടും അവരെ തടസ്സപ്പെടുത്തുകയില്ല.''

സൈന്യം മറുപടി പറഞ്ഞു:—''ഒന്നുകിൽ സ്പെയിൻ പിടിച്ചടക്കണം. അല്ലെങ്കിൽ ആ പരിശ്രമത്തിൽ മരിക്കണം എന്നുള്ള ഉദ്ദേശത്തോടെയാണ് ഞങ്ങൾ വന്നിട്ടുള്ളത്. അതിനാൽ ഒരിക്കലും മടങ്ങിപ്പോകുന്നതല്ല.''

താരിഖ്:—''യുദ്ധത്തിൽ ജയിക്കുകയോ മരിക്കുകയോ ചെയ്യാൻ നിങ്ങളുറച്ചിരിക്കുന്നുവെങ്കിൽ ഈ കപ്പലുകളെക്കൊണ്ട് ഇനി നമുക്കു ആവശ്യമൊന്നുമില്ല. അതിനാൽ ഞാനതിന്നു തീ കൊടുക്കാൻ വിചാരിക്കുന്നു. നിങ്ങളുടെ അഭിപ്രായം അക്കാര്യത്തിലെന്താണ്?

എല്ലാവരും:—ഞങ്ങൾക്കതു സന്തോഷമാണ്.

താരിഖ് കപ്പലുകൾക്കു തീ കൊളുത്താനാജ്ഞാപിച്ചു. സൈന്യം തൽക്ഷണം ആ കല്പന നിറവേററുകയും ചെയ്തു. താരിഖിന്റെയും സൈന്യങ്ങളുടെയും ഗതാഗതമാർഗ്ഗമറിഞ്ഞു. അവരുടെ രാജ്യത്തിന്നും അവർ ചെന്നിറങ്ങിയിരിക്കുന്നു. ശത്രുരാജ്യത്തിന്നുമിടയിൽ വിസ്തീർണ്ണമായൊരു സമുദ്രം സ്ഥിതിചെയ്യുന്നു. സ്വയം രക്ഷിക്കുവാൻ യാതൊരു നിർവ്വാഹവുമില്ല ഒന്നുകിൽ രാജ്യം ജയിച്ചടക്കണം അല്ലെങ്കിൽ മരിച്ചൊടുങ്ങണം. മൂന്നാമതൊരു നില ഉണ്ടാവുകയില്ല; നിശ്ചയം.

താമസിക്കാതെ റോഡ്റിക്ക് രാജാവിന്റെ സൈന്യവും താരിഖിന്റെ സൈന്യവും തമ്മിൽ കൂട്ടിമുട്ടി. റോഡ്റിക്കിന്റെ സൈന്യം ഇരട്ടിയും ഇരട്ടിയിലധികവും ഉണ്ടായിട്ടും എല്ലാ സംഘട്ടനങ്ങളിലും മുസ്ലിംകൾ വിജയിച്ചു വന്നിരുന്നു. അവസാനം സ്പെയിൻരാജ്യം മുഴുവൻ മുസ്ലിം സൈന്യത്തിന്നു വിധേയമാവുകയും ചെയ്തു.

ഈ വിജയത്തിന്നു കാരണമെന്താണെന്നു നിങ്ങളെന്നോടു ചോദിക്കുകയാണെങ്കിൽ ഞാൻ പറയും താരിഖ് കപ്പലുകൾക്കു തീവെച്ചതാണെന്ന്. എന്നാൽ ഇന്നുള്ള പടനായകന്മാരാണെങ്കിൽ ഇങ്ങനെ പ്രവൃത്തി ചെയ്യുമോ എന്ന കാര്യം സംശയമാണ്. ആറുകൊല്ലം നീണ്ടുനിന്ന രണ്ടാമത്തെ ഈ ലോകമഹായുദ്ധത്തിൽ ഇതിനൊത്ത ഒരു സംഭവം കാണാൻ എനിക്കു സാധിച്ചിട്ടില്ല.


70-ൽ പരം വർഷങ്ങളായി

ഓറിയൻറൽ

അസംഖ്യം ഭവനങ്ങൾക്കും കുടുംബങ്ങൾക്കും സമാധാനവും

സുരക്ഷിതാവസ്ഥയും സംജാതമാക്കിയിരിക്കുന്നു.

1944-ൽ മാത്രം 87,398 പോളിസി ഉടമസ്ഥന്മാക്ക്

ഏകദേശം 22,00,00,000 രൂപയുടെ ഉറപ്പു നൽകിയിട്ടുണ്ട്.

ഫണ്ട് 36¾ കോടിയിൽ അധികരിച്ചു

നിങ്ങളുടെ എല്ലാ ജീവിതരക്ഷാഉദ്യോഗ ഏർപ്പാടുകൾക്കും ഞങ്ങളെ സമീപിക്കുന്നതു

നിങ്ങൾക്ക് ആദായകരമായിരിക്കും

ഓറിയൻറൽ

ഗവമ്മെൻറു സെക്യൂറിററി ലൈഫ് അഷ്വറൻസ് കമ്പനി (ക്ലിപ്തം)

1874-ൽ ഇന്ത്യയിൽ റജിസ്റ്റർചെയ്യപ്പെട്ടത്

ഹെഡ് ആഫീസ് : ബോംബെ

ബ്രാഞ്ച് ആഫീസ് :—8/54 ജെയിൽ റോഡ്, കോയമ്പത്തൂർ.

# ഹൈദരബാദിലെ ദേശീയ മഹാമഹം

നൈസാം തിരുമനസ്സിന്നു 61 വയസ്സ് പൂർത്തിയാകുന്ന ദിവസമായിരുന്നു 1945 ജൂൺ 17-ാംനു. ആ ദിനത്തെപ്പററി കൗൺസിലിന്റെ പ്രസിഡണ്ടായ ചത്താരി നവാബ് "ഹൈദരബാദിലെ ദേശീയമഹാമഹ"മെന്നു സമുചിതമായനിലയിൽ പറകയുണ്ടായി. നൈസാം തിരുമനസ്സുകൊണ്ടു സിംഹാസനാരോഹണം ചെയ്തിട്ടു ഇപ്പോഴേക്കു 30 കൊല്ലമായിരിക്കുന്നു. ഇത്രയും ചുരുങ്ങിയ കാലത്തിനുള്ളിൽ സ്വപ്രജകളുടെ നന്മയ്ക്കും അഭിവൃദ്ധിക്കുമായിക്കൊണ്ടു അദ്ദേഹം ഭരണത്തിൽ പല പരിഷ്കാരങ്ങളും വരുത്തുകയുണ്ടായിട്ടുണ്ട്.

അദ്ദേഹം ചെയ്തിട്ടുള്ള മഹത്തായ പ്രവൃത്തികളിൽ അതിപ്രധാനമായ ഒന്നാണ് ഉസ്മാനിയ്യ സർവ്വകലാശാല സ്ഥാപിച്ചതു്. അതിലെ വിദ്യാഭ്യാസം സ്റ്റേയിററിലെ ഔദ്യോഗികഭാഷയായ ഉർദുവിൽകൂടിയാണു നടത്തുന്നതു്. പല സംഗതികളിലും ഇന്ത്യയിലെ മററു യൂനിവേർസിററികൾക്കില്ലാത്ത പ്രത്യേകതകളും മേന്മകളും ഈ യൂണിവേർസിററിക്കുണ്ട്. അതിന്റെ പേരും പ്രസിദ്ധിയും ലോകമെങ്ങും പരന്നുകഴിഞ്ഞിരിക്കുന്നു. അതിലെ പ്രത്യേകതകൾ ഇന്ത്യയുടെ വിവിധഭാഗങ്ങളിലെന്നല്ല വിദേശങ്ങളിൽപോലും ഒരു സംസാരവിഷയമായിത്തീർന്നിട്ടുണ്ടെന്നു കോൺവൊക്കേഷൻപ്രസംഗത്തിൽ സർ ഏ. രാമസ്വാമിമുതലിയാർ പ്രസ്താവിക്കയുണ്ടായി. സ്റ്റേയിററിൽ യൂനിവേർസിററി സ്ഥാപിക്കാനുള്ള പദ്ധതിയ്ക്കു അംഗീകാരം നൽകിക്കൊണ്ടു നൈസാം തിരുമനസ്സുകൊണ്ടു 1917ൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു:—"ഈ സ്ഥാപനത്തിന്റെ ഉദ്ദേശ്യം പൗരാണികവും അധുനാതനവുമായ വിജ്ഞാനസംസ്കാരങ്ങളെ കൂട്ടിയിണക്കി, ഇന്നത്തെ പഠനസമ്പ്രദായംകൊണ്ടുളവായിട്ടുള്ള ദോഷങ്ങളെ ഉന്മൂലനം ചെയ്യുകയും പഴയതും പുതിയതുമായ പഠനസമ്പ്രദായത്തിൽ ഭൗതികവും ആത്മീകവുമായ അഭിവൃദ്ധിക്കു സഹായകമായതിനെ പോഷിപ്പിക്കുകയുമാകുന്നു. പ്രാഥമികമായ ഈ ഉദ്ദേശ്യത്തിന്നുപുറമെ വിദ്യാർത്ഥികളുടെ ധാർമ്മികനിലയെ നന്നാക്കിത്തീർക്കുകയെന്നതും ഈ സ്ഥാപനത്തിന്റെ ഉദ്ദേശ്യത്തിൽ ഉൾപ്പെടുന്നുണ്ട്. അവർക്കു ശാസ്ത്രീയകാര്യങ്ങളിൽ ഗവേഷണം നടത്താൻ ഈ സ്ഥാപനം വഴിതെളിയിക്കുന്നതാണ്".

യൂനിവേർസിററി വിദ്യാഭ്യാസത്തിന്റെ രൂപം വ്യക്തമായിരുന്നില്ലാത്ത ഒരു കാലത്തു ഇത്തരം പ്രസ്താവന പുറപ്പെടുവിച്ച അദ്ദേഹത്തിന്റെ ആദർശമാഹാത്മ്യവും സംസ്കാരസമ്പന്നതയും എത്രത്തോളം ഉയർന്ന തരത്തിലുള്ളതാണെന്നു ആർക്കും മനസ്സിലാക്കാൻ സാധിക്കും. നിയമം, വൈദ്യം, എഞ്ചിനീയറിംഗ് എന്നിങ്ങനെയുള്ള വിഷമമേറിയ വിഷയങ്ങളെസംബന്ധിച്ച മഹാഗ്രന്ഥങ്ങൾ വിജ്ഞാനികളുടെ ഒരു സംഘം ഉർദുവിലേക്കു തർജ്ജമചെയ്തിട്ടുണ്ട്. അതു യഥേഷ്ടം ആർക്കും ലഭിക്കുന്നതാണ്. ആ ഗ്രന്ഥങ്ങൾ പ്രസ്തുത കലാലയത്തിലെ വിദ്യാർത്ഥികൾക്കു മാത്രമല്ല ഇന്ത്യയിലുള്ള മററു യൂനിവേർസിററികളിലെ വിദ്യാർത്ഥികൾക്കും ഉപകാരപ്രദമായിത്തീർന്നിട്ടുണ്ട്. യൂനിവേർസിററി വിദ്യാഭ്യാസത്തോടു യോജിച്ചനിലയിൽ സ്റ്റേയിററിലെ ബഹുജനവിദ്യാഭ്യാസവും വളർന്നുവരുന്നുണ്ട്. നൈസാം ഒരു മഹാകവിയാണ്; സ്റ്റേയിററുജനതയുടെ കലാവാസനയെ വർദ്ധിപ്പിക്കാനായി അദ്ദേഹം കഴിയുന്ന പരിശ്രമങ്ങളെല്ലാം ചെയ്തുവരുന്നുണ്ട്.

മററു അനേകം തുറകളിലും അദ്ദേഹം വരുത്തിയിട്ടുള്ള പരിഷ്കാരങ്ങൾ വിലമതിക്കാൻ കഴിയാത്തവയാണ്. വ്യവസായപോഷണം, ഖനനപ്രവർത്തനം, കൃഷിസംവർദ്ധനം, കൈത്തൊഴിലുകൾക്കു സഹായധനം നൽകാനായി ഫണ്ടു രൂപീകരണം, തൊഴിൽസംബന്ധമായി ഗവേഷണം നടത്താനുള്ള ലാബൊറട്ടറി സ്ഥാപനം, റയിൽവെ വിപുലീകരണം, റെയിലും റോഡും തമ്മിൽ യോജിച്ചുപ്രവർത്തിക്കൽ, ഉസ്മാൻസാഗർ, തുംഗഭദ്രാ മുതലായ അണക്കെട്ടുനിർമ്മാണം എന്നിവ ആ മഹാനുഭാവൻ വരുത്തിയിട്ടുള്ള പരിഷ്കാരാഭിവൃദ്ധിയിൽ ചിലതാണ്. ഇതെല്ലാം ബഹുമാനപൂർവ്വം എന്നും സ്മരിക്കപ്പെടുന്നതുമാണ്.

പ്രജകൾ ഭരണകാര്യത്തിൽ പങ്കുചേരണമെന്നുള്ള ഉദ്ദേശ്യത്തോടെ ഹൈദരബാദിന്നായി നൈസാം ഒരു പുതിയ ഭരണഘടന പ്രഖ്യാപനംചെയ്തിട്ടുണ്ട്. അതു വിശാലമായ പ്രജായത്തസിദ്ധാന്തത്തിന്മേൽ അധിഷ്ഠിതമാണ്. വില്ലേജുപഞ്ചായത്തുകൾ പരിഷ്കരിച്ചിരിക്കുന്നു. ഈവക പരിഷ്കാരങ്ങളെല്ലാം തിരുമനസ്സിനെപ്പററി പ്രജകളിൽ സ്നേഹവും ആദരവും ഉണ്ടാക്കിയിട്ടുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

അദ്ദേഹം ലോകത്തിലെ പ്രധാനപ്പെട്ട ധനവാന്മാരുടെ കൂട്ടത്തിൽ ഒരാളാണെങ്കിലും ഋല്ലം സാധാരണവും അനാഡംബരവുമായൊരു ജീവിതമാണു നയിക്കുന്നതു്. അദ്ദേഹത്തിന്റെ ആവശ്യങ്ങൾ വളരെ കുറഞ്ഞതാണ്. അദ്ദേഹത്തിന്റെ സമയത്തിൽ വലിയൊരുഭാഗം വിനിയോഗിക്കുന്നതു ദൈവാരാധനത്തിന്നും പ്രജാസേവനത്തിന്നുംവേണ്ടിയാണ്. അദ്ദേഹം ആരോഗ്യദൃഢഗാത്രനായി നീണാൾ വാഴുമാറാകട്ടെ.

# മതനേതാക്കന്മാരുടെ സംഘം

ഭരണാധികാരികളുടെ ചുമതലകളിൽ പ്രധാനമായ ഒന്ന് രാജ്യത്തിലെ വിവിധജനങ്ങൾ തമ്മിൽ സൌഹാർദ്ദത്തിലും സാഹോദര്യത്തിലും ജീവിക്കുന്നതിന്നിടയാക്കുകയാണല്ലോ. ഇന്ത്യയെപ്പോലുള്ള, വിവിധമതസ്ഥന്മാരും സമുദായക്കാരും ജാതികളും വിവിധാഭിപ്രായക്കാരും ഉൾക്കൊള്ളുന്ന ഒരു രാജ്യത്തു ഇത്തരം ഒരു നയം നടപ്പിൽവരുത്തേണ്ടതിന്നുള്ള ആവശ്യകത വളരെയധികമാണെന്നു പറഞ്ഞേ കഴിയൂ. ഇന്ത്യയിലെ സംസ്ഥാനങ്ങളിൽ, വിശിഷ്യ നാട്ടുരാജ്യങ്ങളിൽ, ഭൂരിപക്ഷം അനുഭവിക്കുന്ന സമുദായത്തിന്റെ ഇഛാനുസരണം, മാത്രമല്ല, ന്യൂനപക്ഷങ്ങളുടെ താല്പര്യങ്ങളെ പരിഗണിക്കാതെതന്നെ, ആണ് ഭരണസംബന്ധമായ പല കാര്യങ്ങളും നിർവ്വഹിക്കുന്നു എന്നതു, ശരിയായാലും തെററായാലും, പരസ്യമായ ആക്ഷേപമാണ്. ഇത്തരം ആക്ഷേപങ്ങൾക്കു ഇടം കൊടുക്കാത്ത ഒരു നില പരിപാലിച്ചുപോരുന്നതിൽ ഹൈദ്രബാദ് നാട്ടുരാജ്യം അനുകരണീയമായ ഒരു മാതൃകയായിട്ടാണ് പരിലസിക്കുന്നതു. ജനങ്ങളിൽ ഹിന്ദുക്കൾ ഭൂരിപക്ഷമുള്ള ഒരു രാജ്യമാണ് ഹൈദ്രബാദ്; എന്നാൽ ഒരു മുസ്ലീമാണവിടെ ഭരണാധികാരം വഹിക്കുന്ന നൈസാം മഹാരാജാവ്. എന്നിരിക്കിലും ഹൈദ്രബാദിന്റെ ആധുനികചരിത്രമെടുത്തുനോക്കിയാൽ മതപരവും സാമുദായികവുമായ പരസ്പരമത്സരങ്ങളും കലഹങ്ങളും അവിടെയില്ലെന്നു കാണുന്നതു് എത്രമാത്രം ആശ്വാസകരമാണ്! ഇതിന്നുള്ള കാരണം നൈസാം മഹാരാജാവിന്റെ ഭരണത്തിൽ പ്രകടിതമാകുന്ന മതസഹിഷ്ണുതയും, ഒരു വ്യക്തിയുടെ നിലയിൽപോലും അദ്ദേഹത്തിൽ സഹജമായ പ്രജാവാത്സല്യവും ദീനാനുകമ്പയുമാണ്.




വിവിധമതക്കാർതമ്മിൽ അന്യോന്യവിശ്വാസവും അന്യോന്യ സൌഹാർദ്ദവും സഹിഷ്ണുതയും വളർത്തുന്നതിന്നു നൈസാം മഹാരാജാവിന്റെ പ്രോത്സാഹനത്തിൻകീഴിൽ ഹൈദ്രബാദിൽ മതനേതാക്കന്മാരുടെ ഒരു സംഘം ഏർപ്പെടുത്തി നടന്നുവരുന്നുണ്ട്. ഇന്ത്യയിൽ അനന്യമായ ഒരു സംഘമാണതു്. മുസ്ലീമീങ്ങൾ, ഹിന്ദുക്കൾ, യഹൂദർ, ക്രിസ്ത്യാനികൾ, എന്നുവേണ്ട ഹൈദ്രബാദിലെ ഏതു മതാനുയായികൾക്കും സമമായ സ്വാതന്ത്ര്യാവകാശങ്ങളോടുകൂടി സംഘത്തിൽ അംഗമായിച്ചേരാവുന്നതാണ്. സ്റ്റേററിലെ വിവിധജാതിമതസ്ഥരായ ജനങ്ങൾ തമ്മിൽ സൌഹാർദ്ദവും വിശ്വാസവും മതസഹിഷ്ണുതയും വളർത്തുകയാണ് സംഘത്തിന്റെ ഉദ്ദേശം. ഖുർആനിലും ബൈബിളിലും ഗീതയിലും ഉപദേശിച്ച സൌഭ്രാത്രം ഈ സംഘത്തിലെ അംഗങ്ങളെ 'ഒരു ചരടിലിണക്കിക്കോർത്തി'രിക്കുന്നു. ഹൈദ്രബാദ് ഗവമ്മേണ്ടിന്റെ ഭരണനയമെന്തെന്നു സംഘത്തിന്റെ ഈ ഘടന പ്രത്യക്ഷപ്പെടുത്തുന്നുണ്ടല്ലോ. ജനനംമൂലം ജനങ്ങൾ വ്യത്യസ്തരാകുന്നതല്ലെന്നു ഒരവസരത്തിൽ നൈസാം മഹാരാജാവു അഭിപ്രായപ്പെടുകയുണ്ടായി. അങ്ങിനെയുള്ള അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള ഈ സംഘത്തിന്റെ പ്രവർത്തനം എത്രമാത്രം മഹനീയവും അനുകരണീയവുമായിരിക്കുമെന്നു പ്രത്യേകം വിവരിക്കേണ്ടതില്ല.

മതത്തിന്റെയും സമുദായത്തിന്റെയും പേരിൽ സഹോദരന്മാർ തമ്മിൽ സമരം നടത്തുന്ന ഇക്കാലത്തു ഹൈദ്രബാദിലെ മാതൃക—മനുഷ്യനും മനുഷ്യനും തമ്മിൽ, അവരേതുമതക്കാരായാലും സാഹോദര്യം പുലർത്തുന്ന ഈ കാഴ്ച—അന്യാദൃശമെന്നു പറയാതെ നിവൃത്തിയില്ല അതും തന്നെ ഭരണാധികാരിയുടെ പരിലാളനയിലും പ്രോത്സാഹനത്തിലും. ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിലും നാട്ടുരാജ്യങ്ങളിലും ഇത്തരം സംഘടനകളേർപ്പെടുത്തി പ്രവർത്തിക്കുകയാണെങ്കിൽ ഈ രാജ്യത്തിലെ അന്തരീക്ഷം സൗഹാർദ്ദത്തിന്റെയും സൌഭ്രാത്രത്തിന്റെയും പ്രകാശംവിളങ്ങുന്നതായിത്തീരുമെന്നതിന്നു രണ്ടുപക്ഷമില്ല.



# കുറിപ്പുകൾ

## ഹൈദരബാദ് മാപ്പിള സേന:—

രണ്ടാം ലോകമഹായുദ്ധകാലത്തു് ഹൈദരബാദ് നാട്ടുരാജ്യത്തിൽ പല പരിഷ്കാരങ്ങളും വരുത്തപ്പെട്ടിട്ടുണ്ട്; ഇന്നും പല പരിഷ്കാരങ്ങളും വരുത്തുന്നുമുണ്ട്. ഇവയിൽ പ്രധാനമായിട്ടുള്ളതു് അവിടെ സ്ഥിരമായ ഒരു പ്രത്യേക പട്ടാളവിഭാഗം ഏർപ്പെടുത്തിയിരിക്കുന്നു എന്നതാണ്.

ഹക്കയ്ദ്ദുകളാണ് ഈ പട്ടാളവിഭാഗത്തിൽ ഭൂരിപക്ഷമെങ്കിലും ആഫ്രിദികളും, പഞ്ചാബികളും, അറബികളും മുതലായവരും അവരിൽ അപ്രധാനരല്ല.

മലബാറിൽനിന്ന് ഒട്ടധികം മാപ്പിളമാരെയും ഈ സേനയിൽ ഉൾക്കൊള്ളിക്കുന്നതിന്ന് ഹൈദരബാദ് ഗവണ്മെണ്ടു തീർച്ചപ്പെടുത്തിയതിന്റെ ഫലമായി കഴിഞ്ഞ ഒന്നുരണ്ടു വർഷങ്ങളിൽ ഏതാനും മാപ്പിളമാരെ ഹൈദരബാദ് സേനയിലേക്കു തിരഞ്ഞെടുക്കുകയുണ്ടായി എന്നാൽ ഇതേ അവസരത്തിൽ, ഇന്ത്യൻസൈന്യങ്ങളിലേക്കും ആളുകളെ ചേർത്തിരുന്നതുകൊണ്ടു ഹൈദരബാദ് റെജിമെന്റിലേക്ക് ആളുകളെ ചേർക്കുന്നതു തൃപ്തികരമായിരുന്നില്ല മാത്രമല്ല, സൈന്യത്തിൽ ചേർന്നവർക്കു വേണ്ടത്ര സൌകര്യമില്ല എന്ന ഒരാവലാതിയും പൊതുവെ മാപ്പിളമാർക്കിടയിൽ പ്രചരിച്ചിരുന്നു. ഈ ആക്ഷേപത്തിന്റെ യാഥാർത്ഥ്യത്തെപ്പറ്റി അന്വേഷിച്ചു റിപ്പോർട്ടുചെയ്യുന്നതിന്ന്, ഈ ജൂലായി അവസാനത്തിൽ "മാപ്പിളറിവ്യൂ" പത്രാധിപർ ജനാബ് കെ അബൂബക്കർസാഹിബ്, സെയ്യ്ദ് അലവിജിഫിരി സാഹിബ്, ബി.എ., (കോഴിക്കോട്), ഖാൻസാഹിബ് കുഞ്ഞിരായൻസാഹിബ് (മഞ്ചേരി) എന്നിവരടങ്ങിയ ഒരു നിവേദകസംഘം ഹൈദരബാദ് ഗവണ്മെണ്ടിന്റെ ക്ഷണമനുസരിച്ചു അവിടെ ചെന്നു മാപ്പിളസൈനികവിഭാഗത്തിൽപെട്ടവരെയും മിലിറ്ററി അധികൃതന്മാരെയും സന്ദർശിക്കുകയുണ്ടായി.

ഹൈദരബാദിലെ സൈന്യങ്ങൾക്കുള്ള താമസ




ബലക്ഷയവും നിരുന്മേഷതയും അടിച്ചുകററുന്നു.




നിങ്ങൾ വാങ്ങുന്നതു് കോഴിക്കോട്ട്, ഗവണ്മെണ്ട് ഓയൽ ഫാക്ടറിക്കാരാൽ ഉണ്ടാക്കപ്പെടുന്ന (മദിരാശി ഗവണ്മെണ്ട് ബ്രാണ്ട്) "ഷാർക്ക് ലിവർഓയൽ" തന്നെയല്ലെ എന്ന് സൂക്ഷിക്കുക.

SHARK
LIVER OIL
GOVERNMENT OIL FACTORY, CALICUT.







ഏജൻറുമാർ:—മെസ്സേർസ്സ് പാരി & കമ്പനി ലിമിററഡ്, മദിരാശി.

സൌകൎയ്യങ്ങളും മററും ഇന്ത്യൻസേനയുടേതുമായി തട്ടിച്ചുനോക്കുമ്പോൾ എത്രയോ മെച്ചപ്പെട്ടവയാണെന്നു് പറയാതെ നിൎവ്വാഹമില്ല. സ്ഥിരമായ നല്ല കെട്ടിടങ്ങൾ, ആരോഗ്യസംരക്ഷകമായ പരിതഃസ്ഥിതി, ഇവ പ്രത്യേകിച്ചും ആകർഷണങ്ങളാണു്. നിവേദകസംഘം മാപ്പിളസേനയിൽപ്പെട്ടവരോടു പ്രത്യേകമായ അന്വേഷണം നടത്തി. വേണ്ടസമയത്തു് അവധികിട്ടായ്ക, വസ്ത്രങ്ങളും പെട്ടി മുതലായ അത്യാവശ്യവസ്തുക്കളും നൽകുന്നതിലുള്ള താമസം, വിവിധശാഖകളിൽ ഭക്ഷണകാൎയ്യത്തിലുള്ള വ്യത്യാസം, വായിക്കുവാൻ മലയാളപത്രങ്ങൾ ലഭിക്കായ്ക, ഉറദു പരിചയമില്ലാത്തതിനാൽ മേലധികാരികളും മററുമായി ഇടപെടുന്നതിലുള്ള ബുദ്ധിമുട്ടു് ഇവയാണു് അവരുടെ പ്രധാനമായ ആവലാതികൾ.

ഈ അവശതകളിൽ മിക്കതും ഉടൻതന്നെ പരിഹാരം കാണുവാൻ സാധിക്കുന്നവയാണു്; കഴിയുന്നതും പരിഹരിക്കാമെന്നു പട്ടാളമേധാവികൾ സമ്മതിച്ചിട്ടുമുണ്ടു്. ഉറദു അറിയാത്തതുകൊണ്ടു തങ്ങളുടെ ന്യായമായ ആവശ്യങ്ങൾ അധികൃതന്മാരെ അറിയിക്കുവാനും പരിഹാരം തേടുവാനും സാധിക്കാത്തതു നിവേദകസംഘത്തിന്റെ പ്രത്യേകശ്രദ്ധയിൽ പെടുകയുണ്ടായി. ഈ അവശതകൾ പരിഹരിച്ചും മാപ്പിള പട്ടാളക്കാരോടു കൂടുതൽ സൌഹാൎദ്ദപൂൎവ്വം പെരുമാറിയും അവരുടെ സ്നേഹവിശ്വാസങ്ങൾ സമാൎജ്ജിക്കുവാൻ ഓരോ പട്ടാളവിഭാഗത്തിലും ഒന്നുരണ്ടു മാപ്പിള ആപ്പീസർമാരെ ഉടനടി നിയമിക്കുകയോ അതിന്നു താമസം വരുന്നപക്ഷം ഇന്ത്യൻപട്ടാളത്തിൽനിന്നു മാപ്പിള ആപ്പീസർമാരെ തല്ക്കാലത്തേക്കു കടമായി വാങ്ങുകയോ ചെയ്യുവാനും നിവേദകസംഘം ശുപാർശ ചെയ്തിട്ടുണ്ടു്. സംഘത്തിന്റെ റിപ്പോർട്ടിൽ വേറെയും പല നിർദ്ദേശങ്ങളും അടങ്ങിയിട്ടുണ്ടു്. നൈസാം മഹാരാജാവു് ഈ റിപ്പോർട്ടു സസൂക്ഷ്മം പരിശോധിച്ചുവരികയാണു്. തിരുമനസ്സു് ഈ വിഷയങ്ങളിൽ അനുഭാവപൂൎവ്വം ആലോചന നടത്തുമെന്നും, തൽഫലമായി മാപ്പിളസൈന്യങ്ങളുടെ അവശതകൾ പരിഹരി

നമ്മുടെ നാട്ടുകാരാൽ നമ്മുടെ നാട്ടിൽ വെച്ചുണ്ടാക്കപ്പെടുന്ന

തനി സ്വദേശി മേത്തരം തീപ്പെട്ടികൾ

കാലവ്യത്യാസം കൂടാതെ ഉപയോഗിക്കാവുന്നവ

KERALA MATCH FACTORY
GOLDEN NAIL
786
PONANI
SAFETY MATCHES

MACHUWA
SAFETY MATCHES
KERALA MATCH FACTORY.
PONANI.

SAFETY MATCHES
PONANI
KERALA MATCH FACTORY
PONANI

കേരള മാച്ച് ഫാക്ടറി, പൊന്നാനി, S. മലബാർ.

കപ്പെടുമെന്നും അതാണ് നിവേദകസംഘത്തിന്റെ വിശ്വാസം. നൈസാം ഗവൺമെണ്ടിന്റെ ഏതാദൃശമായ തീരുമാനങ്ങളും നിവേദകസംഘത്തെ യഥാവസരം അറിയിക്കുന്നതുമായിരിക്കും.

ഹൈദരബാദ് സൈന്യത്തിൽ ഒരു മാപ്പിളവിഭാഗം ഏർപ്പെടുത്തിയതു് ഏററവും സന്തോഷത്തോടുകൂടിയാണെന്നു് പറയാതെ നിവൃത്തിയില്ല. ഇതിനെ പരിപൂർണ്ണമായും ഉപയോഗപ്പെടുത്തുക മലബാർ മുസ്ലിമിങ്ങളുടെ കടമയാണ്. റിപ്പോർട്ടിന്മേൽ ഗവൺമെണ്ടിന്റെ തീരുമാനം ലഭിച്ചുകഴിഞ്ഞാൽ നിവേദകസംഘം അതു പൊതുജനങ്ങൾക്ക് അറിയത്തക്കവിധം പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും. ഹൈദരബാദ് നാട്ടുരാജ്യവുമായ കേരളമുസ്ലീമിങ്ങൾക്കു സിദ്ധിച്ചിട്ടുള്ള ഈ ബന്ധത്തിൽനിന്നു പല നന്മകളും അവർക്കു (കേരളമുസ്ലീമിങ്ങൾക്കു്) ഉണ്ടാകുവാനിടയുണ്ടെന്നാണ് ഞങ്ങളുടെ വിശ്വാസം. ഈ വിഷയത്തെസംബന്ധിച്ചു ഈ പംക്തികൾ കൂടുതൽ ഉപയോഗപ്പെടുത്തുവാൻ ഞങ്ങൾ ഉദ്ദേശിക്കുന്നുണ്ട്.

---

വരിക്കാരോട്: —

'റവ്യൂ' വിന്റെ വരിസംഖ്യ ഇനിയും ഒട്ടധികം കുടിശ്ശികയായിട്ടാണിരിക്കുന്നതു്. ഈ ലക്കത്തെ തുടന്നു് കുടിശ്ശിക വസൂൽ ചെയ്യാനും മേൽക്കൂർ വരിസംഖ്യ പിരിക്കുന്നതിന്നും കത്ത് മൂലവും ഏജണ്ടു മുഖാന്തിരവും ഞങ്ങൾ ചെയ്യുന്ന ശ്രമം വിജയപ്രദമാക്കുവാൻ റവ്യൂവിന്റെ ഓരോ വരിക്കാരോടും സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

മാനേജർ.

---

"നിങ്ങളിൽ ഓരോരുത്തനും ഓരോ ഭരണകർത്താവാണ്. തന്റെ ഭരണത്തിൻ കീഴിലുള്ള ആളുകളെപ്പററി ഓരോരുത്തനോടും ചോദ്യംചെയ്യുന്നതായിരിക്കും. രാജാവു ഒരു ഭരണകർത്താവാകുന്നു. അയാളോടു അയാളുടെ പ്രജകളെപ്പററിയാണ് ചോദ്യംചെയ്യുക. ഓരോ പൗരനും താന്താങ്ങളുടെ കുടുംബത്തിന്റെ ഭരണാധികാരിയാണ്. അവന്റെ കുടുംബാംഗങ്ങളെപ്പററി അവനോടു ചോദിക്കുന്നതായിരിക്കും. സ്ത്രീ അവളുടെ ഭർത്തൃഭവനത്തിലെ ഭരണാധികാരിയാണ്. അവളുടെ സംരക്ഷണക്കു വിധേയരായവരെപ്പററി അവളോടും ചോദിക്കുന്നതാണ്. വേലക്കാരൻ അവന്റെ യജമാനന്റെ സ്വത്തിന്റെ ഭരണാധികാരിയാകുന്നു. അവനിൽ ഏല്പിക്കപ്പെട്ടിട്ടുള്ള സ്വത്തിനെസംബന്ധിച്ച അവനോടും ചോദ്യംചെയ്യുന്നതായിരിക്കും."

(ഹദീസ്: ബുഖാരി.)





Keeps the skin Fresh

കേരള വേപ്പ് സോപ്പ്

ചർമ്മശുദ്ധിക്കുത്തമം

ഹൃദ്യമായ പരിമളം




VEP SOAP

KERALA SOAP INSTITUTE, CALICUT.



ഗവർണ്ണരുടെ യുദ്ധനിധിയിലേക്കുള്ള സംഭാവനകളിന്മേൽ

"പട്ടാളക്കാരുടെ സുഖസൌകര്യത്തിന്നു്"
എന്നടയാളപ്പെടുത്തിയിരിക്കുന്നു എന്നറിയുമ്പോൾ
കല്പനയിലുള്ള പതിനാലാം സേനയിലെ നമ്മുടെ വീരഭടന്മാർ
ജപ്പാൻകാരുടെ കഥകഴിക്കുവാൻ കൂടുതൽ സന്തോഷത്തോടെ
തിരിച്ചു ചെല്ലും

അവരുടെ ജോലി അവർക്കറിയാം.
നമ്മുടെ ഉത്തരവാദിത്വം നാം മനസ്സിലാക്കുക

### വൈദ്യരത്നം പി. എസ്സ്. വാരിയരുടെ

# ആര്യവൈദ്യശാല, കോട്ടക്കൽ

ശാഖകൾ:— കോഴിക്കോട് & പാലക്കാട്.

സുമാർ നാലു പന്തീരാണ്ടുകാലമായി വൈദ്യരത്നം പി. എസ്സ്. വാരിയരവർകൾ "ആയുർവ്വേദ"ത്തിന്റെ അഥവാ "ആര്യവൈദ്യ"ത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി നാനാപ്രകാരേണയും അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടിരുന്നതിന്റെ എത്രയും വിജയകരമായ ഫലമാണ് "സാക്ഷാൽ ആര്യവൈദ്യശാല."

ശാസ്ത്രവിധിയിൽനിന്നു അണുപോലും വ്യതിചലിക്കാതെ പാകം ചെയ്യപ്പെട്ടിട്ടുള്ള ആയുർവ്വേദ ഔഷധങ്ങൾ താരതമ്യേന മിതമായ വിലക്ക് ഇവിടെ എപ്പോഴും തയ്യാറുണ്ടായിരിക്കും. രോഗികളെ പരിശോധിച്ചു ചികിത്സ നിശ്ചയിക്കേണ്ടതിലേക്ക് വിദഗ്ദ്ധന്മാരായ വൈദ്യന്മാർ കോട്ടക്കലും ബ്രാഞ്ചുകളിലും എല്ലായ്പോഴും തയ്യാറുണ്ടായിരിക്കുന്നതാണ്. എന്നാൽ നവരക്കിഴി, തക്രധാര, പിഴിച്ചൽ മുതലായ പ്രധാനപ്പെട്ട ചികിത്സകൾക്കു കൂടുതൽ സൌകര്യം കോട്ടക്കൽതന്നെയാണ്. രോഗവിവരം വിശദമായി എഴുതിഅറിയിച്ചാൽ യാതൊരു പ്രതിഫലവുംകൂടാതെ ചികിത്സാനിർദ്ദേശങ്ങൾ മടക്കത്തപ്പാലിൽത്തന്നെ അയച്ചുകൊടുക്കുന്നതാണ്. മരുന്നുകൾ വി. പി. യായും അയച്ചുകൊടുക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്കു മലയാളം, തമിൾ, ഇംഗ്ലീഷ് എന്നീ ഭാഷകളിലുള്ള ഔഷധപ്പട്ടികകൾക്കാവശ്യപ്പെടുക. സൌജന്യമായി അയച്ചുകൊടുക്കുന്നതാണ്.

മാനേജർ.

# മേഘച്ഛായ

ജി. ശങ്കരക്കുറുപ്പ്.

മേഘസന്ദേശത്തിന്റെ ശബ്ദാർത്ഥസൌകുമാര്യം കളിയാടുന്ന പുതിയവിവർത്തനം. ഇതിന്റെ അവതാരികയിൽ ശ്രീമാൻ പി. ശങ്കരൻ നമ്പ്യാർ, എം. എ. എഴുതുന്നു: "വാസനാനുഗൃഹീതനും കവിധർമ്മമർമ്മജ്ഞനുമായ ഒരു കേരളീയ സഹൃദയവര്യന്റെ വിശദമനോമുകുരത്തിൽ നിഴലെടുത്തുയർന്നിട്ടുള്ള ഈ 'മേഘച്ഛായ'യെ അദ്ദേഹത്തിന്റെ പ്രതിഭയാകുന്ന മഴവില്ല് നെടുനീളം ഒളിവീശി അത്യാകർഷകമാക്കിയിരിക്കുന്നതു നോക്കുക! കവിസഹജമായ വിനയം നിമിത്തം മേഘാനുവാദം എന്നതിനു പകരം 'മേഘച്ഛായ' എന്നു ഇതിനു നാമകരണം ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും, വാസ്തവത്തിൽ മൂലത്തോടു ഏററവും യോജിച്ചുപോയിട്ടുള്ള ഒരു തർജ്ജമയാണിതെന്നു ഒത്തുനോക്കിയാൽ സ്പഷ്ടമാകുന്നതാണ്". പി. വി. കൃഷ്ണൻ നായർ, B. O. L, അവർകളുടെ വ്യാഖ്യാനത്തോടുകൂടി —

വില ഒരു ഉറുപ്പിക മാത്രം.

**THE DECCAN PUBLISHING HOUSE,**
**HUZUR ROAD, CALICUT.**

# STEEL SAFES

**AND**

# Strong Rooms Specialities



RENOWNED
QUALITY AND
WORKMANSHIP
TO ANY
SPECIFICATIONS.

**PRICES MODERATE**

# THE COMMONWEALTH TRUST, LTD.,

CALICUT, MALABAR.